# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൩ | ൧൦൮൭ ചിങ്ങം | ലക്കം ൨


## സുറിയാനി സഭയുടെ തല്ക്കാലാവസ്ഥയെ സംബന്ധിച്ച ചില വിമർശനങ്ങൾ.

(൧൦൮൬ ഇടവം ൧-ാംനു കൂടിയ സമ്മേളനത്തിൽ
മിസ്റ്റർ ഒ. എം. ചെറിയാൻ ബി. എ. എൽ. റ്റി.
വായിച്ചതു.)

(തുടർച്ച.)

പ്രാബല്യത്തിന്റെ അടിസ്ഥാനം ഇങ്ങനെ ഉറച്ചതിന്റെ ശേഷം സഹോദര ശാഖകളോടു ഭാഗവിഷയം സംബന്ധിച്ച് അവശ്യം ഉണ്ടാകേണ്ടതായ പള്ളിവ്യവഹാരങ്ങൾ മുതലായവയിൽ, ന്യായവാദം എപ്പോഴും ഒരേ രീതിക്കു നടക്കുക എന്നുള്ളതാകുന്നു, വിജയത്തിന് ആവശ്യമായ ഒരു പടി. ഒരേ വലിയ വാദത്തിന്റെ അംശങ്ങളായ പല പള്ളിവ്യവഹാരങ്ങൾ മുതലായവയിൽ ഓരോന്നിനെക്കുറിച്ചും വേറെ വേറെ ആളുകൾ പുറപ്പെടുന്നതായാൽ, ഓരോ പ്രത്യേക രീതിക്കു വാദം നടന്നു ന്യായങ്ങളെ അന്യോന്യം ഹനിക്കാൻ ഇടയുണ്ടെന്നുള്ള തത്വത്തെ, ഭിന്നന്മാരായ ഇതരസമുദായ വ്യവഹാരകാര്യസ്ഥന്മാരുടെ രീതികളെ സൂക്ഷിച്ചു ഗ്രഹിച്ചിട്ടുള്ളവർ, സുറിയാനി സമുദായത്തിന്റെ ഓരോ വ്യവഹാരങ്ങൾക്കും വേറെ വേറെ ഭാരവാഹികൾ പുറപ്പെടാൻ ഇടയായിരുന്നു എങ്കിൽ സംഭവിക്കാമായിരുന്ന ഭയങ്കര പരിണാമങ്ങളെക്കുറിച്ചു ബോധമുള്ളവരായിരിക്കും. എന്നാൽ ഈ വിപത്തു സഭയ്ക്കു നേരിടാതെയും, പുതിയ പുതിയ വ്യവഹാരങ്ങളിൽ പ്രയോഗിക്കപ്പെടുന്ന ന്യായവാദരീതികൾ മുമ്പു നടന്നിട്ടുള്ള രീതികളെ പ്രതികൂലിക്കാതെയും, വ്യവഹാരങ്ങളെ സർവ്വാംഗീണമായ അവലോകനം ചെയ്തു് നിയമജ്ഞാനത്തിന്റെ തികവും ഒരു ബ്രഹ്മാസ്ത്രത്തിന്റെ ഗുണവും സമ്പാദിച്ചുകൊണ്ടു, തിരുവിതാംകൂർ ഹൈക്കോടതി വക്കീൽ മിസ്റ്റർ ഇ. ജെ. ജോൺ ബി. എ. ബി. എൽ. അവർകൾ ചെയ്തു മിക്കവാറും അവസാനിപ്പിച്ചിരിക്കുന്ന ഒരു കൃത്യം, സുറിയാനി സഭയുടെ ഏതത്കാലാവസ്ഥയെ എത്ര സഹായിച്ചിട്ടുണ്ടെന്നു, പള്ളിക്കാര്യം സംബന്ധിച്ച പല പല വ്യവഹാരങ്ങളിൽ പരിചയം വന്ന

പല സമുദായസ്നേഹികൾ അടങ്ങിയ ഈ സദസ്സിൽ ഞാൻ വിവരിക്കണമെന്നില്ല.

സഭാപ്രതിഷ്ഠാസനത്തിനു വ്യവഹാര വിജയം ഒരു ബാഹ്യകർമ്മം മാത്രമാണ്. ദീർഘകാലത്തെ ശക്തിക്ഷയത്തിന്റെ ഫലമായും ശേഷിച്ചിരുന്ന ശക്തി ധനസമ്പാദനം മുതലായ മാർഗ്ഗങ്ങളൂടെ വ്യവഹാര കാര്യങ്ങൾക്കായി പ്രയോഗിക്കപ്പെടേണ്ടി വന്നതുകൊണ്ടും, സുറിയാനിസഭയുടെ ഉപദേശങ്ങളെക്കുറിച്ചു, അന്യസമുദായങ്ങളിൽ മാത്രമല്ല, സുറിയാനി സഭാംഗങ്ങളിൽ തന്നെയും ജനിച്ച ഒരു ഗണ്യക്കുറവു, അവശ്യം പരിഹരിക്കപ്പെടേണ്ട ഒരു ദോഷമായിരുന്നു. ക്രിസ്തീയ വേദമാകുന്ന മാനദണ്ഡം പ്രയോഗിക്കുന്നതായാൽ സുറിയാനി സഭയുടെ പല ഉപദേശങ്ങളും ന്യൂനതയുള്ളവയായി കാണപ്പെട്ടുമെന്നും, തറവാട്ടുമഹത്വം പ്രമാണിച്ചു ബാഹ്യകക്ഷിയിൽ നില്ക്കുകയാണെന്നും, ഹൃദയപൂർവ്വമായി വിശ്വസിച്ചുപോന്ന സുറിയാനിസമുദായ സഭാംഗങ്ങൾ—പണ്ടുപണ്ടേയല്ല—ഒരു പതിനഞ്ചു ഇരുപതു ഇരുപത്തഞ്ചു വർഷങ്ങൾക്കു മുമ്പു കോട്ടയത്തിനു വടക്കോട്ടു അങ്ങിങ്ങായും തെക്കോട്ടു ധാരാളമായും കാണാമായിരുന്നു. ഏകദേശം പതിനഞ്ചു വർഷങ്ങൾക്കു മുമ്പു ഇവിടെ സി. എം. ഏസ് കാളജിൽ മട്രിക്കുലേഷൻ ക്ലാസിൽ പഠിച്ചുകൊണ്ടിരിക്കുന്ന അവസരത്തിൽ 'സുറിയാനിസഭയിലെ മൂഢാചാരങ്ങൾ' എന്നവിഷയത്തെ ദൃഷ്ടാന്തീകരിക്കാനായി 'പരിശുദ്ധന്മാരോടുള്ള അപേക്ഷയെ ഒരു ഉപന്യാസത്തിൽ താൻ എടുത്തുകാണിക്കുക ഉണ്ടായി എന്നു, ഇന്നു തിരുവിതാംകൂർസർവ്വീസിൽ ഒരു നല്ല സ്ഥാനത്തിന്നലങ്കാരമായിരിക്കുന്ന ഇളകിയാലും ഇളകാത്ത ഒരു മാന്യ സുറിയാനിക്കാരൻ എന്നോടു ഒരിക്കൽപറകയുണ്ടായി. ഓരോ പെരുനാൾസംബന്ധിച്ചു ചരിത്രപ്രസിദ്ധമായ ഈസുറിയാനിസിമ്മാരിയിൽ പൊട്ടുന്നകതിനക്കുറ്റിയുടെ ഠടഠട പ്രകടകടുരവം സി. എം. ഏസ് കാളജു കെട്ടിടത്തിൽ പ്രവേശിക്കവേ, സ്വസമുദായത്തിന്റെ മൂഢതാസൂചകമായ പെരുനാളാഘോഷം കതിനാപ്രയോഗം കൂടാതെ കഴിഞ്ഞിരുന്നു എങ്കിൽ പ്രൊട്ടസ്റ്റാന്റിയന്മാരുടെ മുമ്പിൽ ലജ്ജിച്ചു പല്ലിളിക്കാതെ കഴിക്കാമായിരുന്നു എന്നു മനഃക്ലേശം അനുഭവിച്ചിട്ടുള്ള, പല സുറിയാനിക്കാരും മുമ്പുണ്ടായിരുന്നു എന്നു ഞാൻ എവിടെ വേണമെങ്കിൽ അവിടെ വന്നുപറയാം. അങ്ങിനെ ചില സന്ദർഭങ്ങളിൽ മനഃക്ലേശം അനുഭവിച്ചിട്ടുള്ളവരിൽ ഒരുവനാണു ഞാൻ എന്നുള്ളതുകൊണ്ടാണു, എനിക്കു ഈ വിഷയത്തിൽ ഇത്ര ധൈര്യം. ഇപ്രകാരം സഭോപദേശങ്ങളെക്കുറിച്ചു, സ്നേഹക്കുറവല്ല, അജ്ഞാനംനിമിത്തം ബഹുമാനക്കുറവുണ്ടായിരുന്ന വിദ്യാഭ്യസിതന്മാരായ അംഗങ്ങൾ അടങ്ങിയ ഒരു സമുദായം, ബാഹ്യാവലോകനത്തിൽ എത്രതന്നെ

സുസ്ഥിരമായിത്തോന്നിയാലും അല്പായുസ്സായിരിക്കാമെന്നു ഗണിച്ചുറപ്പിക്കുക എളുപ്പംതന്നെ. ഈ ഘട്ടത്തിലാണു, പ്രവൃത്തിബാഹുല്യംകൊണ്ടാലോചിച്ചാൽ മഷിയെത്താത്ത ഒരു ഫൌണ്ടൻ പെന്നും, ശക്തികൊണ്ടാലോചിച്ചാൽ കിഴിഞ്ഞിറങ്ങുന്ന ഒരു ഉരുക്കുപേനായും സമ്പാദിച്ചു്, മലങ്കര ഇടവകപ്പത്രിക പത്രാധിപരായി മിസ്റ്റർ ഇ. എം. ഫിലിപ്പ് അവർകൾ പുറപ്പെട്ടതു. കാതലായ പല സുറിയാനി സഭോപദേശങ്ങളും മൂഢതാസൂചകങ്ങളായി സുറിയാനിക്കാരിൽത്തന്നെയും പലർ ഗണിച്ചിരുന്ന ആ കാലത്തിൽ, ഐറോപ്യവിദ്വാന്മാരുടെ ഏകകണ്ഠമായ സഹകരണം ഉണ്ടെന്നു അടിസ്ഥാനമില്ലാതെയെങ്കിലും പ്രബലമായി വിശ്വസിക്കപ്പെട്ടിരുന്ന പ്രോട്ടസ്റ്റന്റ്യോപദേശങ്ങൾക്കെതിരായി ചാടിപ്പുറപ്പെട്ടു പാഞ്ഞൂത്തു കഠോരസമരം ചെയ്ത മിസ്റ്റർ ഇ. എം. ഫിലിപ്പ് അവർകളുടെ ധൈര്യത്തെക്കുറിച്ചു, പ്രായം കൂടുന്നതിനനുസരിച്ചു എനിക്കു ബഹുമാനം അധികമാകുന്നുണ്ടു. മലങ്കര ഇടവകപ്പത്രികാ വ്യാപാരഫലങ്ങളെക്കുറിച്ചു പക്ഷാന്തരങ്ങൾ നിസ്സംശയം ഉണ്ടായിരിക്കേണ്ട മെത്രാൻകക്ഷിക്കാർ പ്രോട്ടസ്റ്റാന്റുകാർ എന്നിവർ കൂടെയും, മിസ്റ്റർ ഫിലിപ്പ് അവർകളുടെ നായകത്വത്തിൻകീഴ് നടന്ന ഇടവകപ്പത്രിക മുഖാന്തിരം, കേരള സുറിയാനിസമുദായാംഗങ്ങൾക്കു തങ്ങളുടെ സഭോപദേശങ്ങൾ ക്രിസ്തീയവേദങ്ങളിൽ അടിസ്ഥാനമുള്ളവയാണെന്നൊരു ബോധം ഉണ്ടായിട്ടുണ്ടെന്നു, സമ്മതിക്കുമെന്നുള്ളതു തീർച്ചയാണു. ഇടവകപ്പത്രികയിൽ പ്രയോഗിക്കപ്പെട്ടിട്ടുള്ള മർമ്മഭേദകങ്ങളായ പല കൊള്ളാത്ത പ്രയോഗങ്ങളുടെ ശക്തിയെ വേണ്ടപോലെ ഗണിക്കുന്ന പല ഇതര സമുദായാംഗങ്ങളും, ഇടവകപ്പത്രികയിൽ പ്രതിവാദിക്കപ്പെട്ടിട്ടുള്ള യുക്തിവാദങ്ങൾ താർക്കികന്യായാനുസാരങ്ങളല്ലാതെയും ഉണ്ടെന്നു വാദിക്കാമെങ്കിലും, സുറിയാനി സഭോപദേശങ്ങൾക്കു ക്രിസ്തീയവേദത്തിൽ അടിസ്ഥാനമുണ്ടെന്ന ബോധം സുറിയാനിസഭാംഗങ്ങളിൽ ജനിപ്പിച്ചിട്ടുണ്ടെന്നു നല്ല ഒന്നാന്തരമായി തലകുലുക്കി സമ്മതിക്കുമെന്നാകുന്നു ഞാൻ പറയുന്നതു. സുറിയാനി സഭയുടെ കെട്ടുപാടിൽ മിസ്റ്റർ ഇ. എം. ഫിലിപ്പ അവർകളുടെ പത്രാധിപത്യം വളരെ വളരെ ഉപയോഗപ്പെട്ടിട്ടുണ്ടെന്നു നിങ്ങളൊക്കെ അട്ടഹസിച്ചു സമ്മതിക്കുമെന്നു ഞാൻ കൊളുത്തിയ വിളക്കിൻമുമ്പാകെ സത്യം ചെയ്യാം. സുറിയാനി സമുദായം ഉയർച്ചയിൽ വരുന്നപക്ഷം, അതു കേരളത്തിലുള്ള അന്യസമുദായങ്ങളാൽ ബഹുമാനിക്കപ്പെടുന്നതിനായി മുൻനിശ്ചയപ്രകാരം വികസിച്ചുവന്ന മൂന്നു സ്ഥാപനങ്ങളാണെന്നു തോന്നും, മിസ്റ്റർ സി. ജെ. കുര്യൻ അവർകളുടെ വെസ്റ്റേൺസ്റ്റാർ, പരേതനായ വറുഗീസു മാപ്പിള അവർകളുടെ മലയാള മനോരമ, ധൈര്യം നടിച്ചു

ഞാൻ ഈ കടിലാസ്സുകെട്ടു വായിക്കുന്നുണ്ടെങ്കിലും എന്റെ ഹൃദയമെല്ലാം കിട്ടുകിടെ വിറപ്പിച്ചുകൊണ്ടു ഈ അഗ്രാസന സ്ഥാനത്തിന് അലങ്കാരമായിരിക്കുന്ന മിസ്റ്റർ കെ. കെ. കുരുവിള അവർകളുടെ ആദ്ധ്യാത്മിക വിദ്യാവൈചക്ഷണ്യം എന്നിവ. കേരളത്തിലുള്ള എതൊരു സമുദായാംശത്തിന്റെയും ആദ്ധ്യക്ഷ്യത്തിൽ നടക്കുന്ന ഇംഗ്ലീഷുപത്രങ്ങൾ മലയാള പത്രങ്ങൾ എന്നീ രണ്ടുവർഗ്ഗങ്ങളിൽ എല്ലാസമുദായക്കാരും സമ്മതിക്കുന്ന ഏതാനുംകാരണങ്ങൾകൊണ്ടെങ്കിലും പ്രഥമത്വം വഹിക്കുന്ന വെസ്റ്റേൺസ്റ്റാർ, മലയാള മനോരമ എന്നിതുകൾ മാർഗ്ഗമായി, സുറിയാനിസമുദായത്തിനു വർദ്ധമാനമായിവന്നിരിക്കുന്ന ശ്രേയസ്സ നാം സാധാരണ കണക്കുവയ്ക്കാറുള്ളതൊന്നല്ല എങ്കിലും അന്യസമുദായാംശങ്ങൾ സൃഷ്ടിച്ചു മനസ്സിലാക്കിയിട്ടുള്ളതും അസൂയപ്പെടാറുള്ളതും ആണു എന്നുള്ളതു, അന്യ സമുദായങ്ങളോടു എടപാടുണ്ടായിരിക്കാൻ ഇടയുള്ള സുറിയാനിക്കാർ നല്ലവണ്ണം അറിയും. ഈ പരശുരാമരാജ്യത്തിൽ ബുദ്ധിബലത്തിനു എത്ര കണ്ടു വികാസം വരാമെന്നുള്ളതിനു ദൃഷ്ടാന്തീഭൂതന്മാരായി പലരേയും പല സമുദായങ്ങളും ഇക്കാലത്തു അഭിപ്രായപ്പെടാമെങ്കിലും എല്ലാ സമുദായങ്ങളും ഐകകണ്ഠ്യേന വോട്ടുചെയ്യുമെന്നു നിസ്സംശയം ഒരാളെക്കുറിച്ചു അഭിപ്രായപ്പെടാമെങ്കിൽ, ആ ആളായ പ്രശംസാഗംഭീരൻ മിസ്റ്റർ കെ. കെ. കുരുവിള ബി. സി. ഇ. എ. എം. ഐ. സി. ഇ. അവർകൾ അംഗമായിരിക്കുന്ന ഈ സുറിയാനിസമുദായത്തെ പരിചയപ്പെടാൻ ഇടയുള്ള അന്യ സമുദായങ്ങളിലെ വിദ്വജ്ജനങ്ങൾക്കു, ഈ പ്രാചീന സഭയുടെ വിശ്വാസത്തിനും ആചാരങ്ങൾക്കും അടിസ്ഥാനമായിരിക്കുന്ന ആന്തരികതത്വങ്ങളെക്കുറിച്ചു എത്രമാത്രം ബഹുമാനം ഉണ്ടാവാൻ ഇടയുണ്ടെന്നുള്ളതിനെക്കുറിച്ചു, ആലോചനാകുശലന്മാരായ സദസ്യന്മാരെ ഞാൻ പറഞ്ഞറിയിക്കണമെന്നില്ല. ഇൻഡ്യയിൽ എവിടെയും തന്നെ ബഹുമാനിക്കപ്പെടാൻ ഇടയുള്ള എം. എ. ബിരുദധാരികൾ കേരളത്തിൽ മറ്റൊരു ക്രിസ്തീയ വകുപ്പുകാർക്കും ലഭിച്ചിട്ടില്ലാത്തവണ്ണം നമ്മുടെ സമുദായാംശങ്ങളായി—മദ്രാസ ക്രിസ്ത്യൻകാളജിന്റെ ഗർഭത്തിലിരിക്കുന്ന ചിലരെ ഒഴിച്ചു—മൂന്നുപേർ ഉണ്ടായികഴിഞ്ഞിരിക്കുന്നതും, അവരിൽ ഒരുവനായ ദിവ്യശ്രീ. പി. റ്റി. ഗീവറുഗീസു മല്പാൻ അവർകൾ യാഥാസ്ഥിതികത്വത്തെ സംസ്ഥാപനം ചെയ്യുന്നതെന്നു സാധാരണ ഗണിക്കപ്പെടാറുള്ള പുരോഹിതവർഗ്ഗത്തിൽ ഉൾപ്പെട്ടുനിൽക്കുന്നതും ആലോചിച്ചാൽ, ഇപ്പോൾതന്നെ അസ്തപ്രായമായിരിക്കുന്ന 'സുറിയാനിമൂഢത്വം' എന്ന ശബ്ദം അടുത്തകാലത്തു കഥാവശേഷമായിപ്പോവുമെന്നു പ്രത്യക്ഷമാണെന്നു പറയാതിരിപ്പാൻ, കുതുകവും ഉൽകണ്ഠാളുവായിതമായ എന്റെ മനസ്സു എന്നെ അനുവദിക്കുന്നില്ല. തന്റെ എം. എ.

ബിരുദ്ധാ സുറിയാനിസഭയുടെ അന്തസ്സു പരിപാലിക്കപ്പെടണമെന്നുള്ള ഒരു പ്രത്യേക ചുമതലയോടുകൂടിയാണു സ്വവൈദികത്വം നിമിത്തം തനിക്കു ലഭിച്ചിരിക്കുന്നതെന്നു ദിവ്യശ്രീ. ഗീവറുഗീസു ചെമ്മാശൻ അവർകളെ ഈ അവസരത്തിൽ ഞാൻ പ്രത്യേകം ഓമ്മിപ്പിക്കുന്നു. ഉത്തമോചിതങ്ങളായ ഗുണഗണങ്ങൾ പലതും തികഞ്ഞ ശുഭപുരുഷൻ മിസ്റ്റർ പീലിപ്പോസു എം. എ. ബി. എൽ അവർകൾ ചെയ്തു ഉപദേശഗർഭമായ അനുമോദനപ്രസംഗത്തിന്റെശേഷം എന്റെ ഈ പ്രവൃത്തി അസാരം പ്രകൃതംവിട്ടാണെന്നു എന്നെപ്പോലെതന്നെ മാന്യന്മാരായ ശ്രോതാക്കന്മാൎക്കും തോന്നുന്നെങ്കിൽ, അദ്ധ്യാപകവൃത്തിയിൽ പരിചയിച്ചുപോയ ഞാൻ സന്ദർഭമുള്ളപ്പോഴും ഇല്ലാത്തപ്പോഴും ഗുരുസ്ഥാനം സ്വീകരിച്ചു ഉപദേശം ചെയ്യുന്നതു, മനസ്സിന്റെ ദോഷംകൊണ്ടല്ല അഭ്യാസത്തിന്റെ ബലംകൊണ്ടാണെന്നു സമാധാനിക്കണമെന്നു ഇവിടെ ഒരു അപേക്ഷയുമുണ്ടു.

ലോകഗതിയുടെ അപരിച്ഛേദ്യമായ വ്യാപാരബലത്താൽ മലയാള സുറിയാനി സമുദായം ഒരു അമ്പതു വഷങ്ങൾക്കു മുമ്പു വൎത്തിച്ചിരുന്ന ശോചനീയാവസ്ഥയിൽനിന്നു ഉൽഗമനത്തെ അടയുവാൻ ശ്രമിക്കവേ, അന്യസമുദായങ്ങൾക്കുടെയും മടിയില്ലാതെ സമ്മതിക്കത്തക്ക യോഗ്യത തികഞ്ഞ പുരുഷകേസരികൾ കാലം അനുസരിച്ചും കരണീയങ്ങൾ അനുസരിച്ചും മുൻ പറഞ്ഞവണ്ണം ആവശ്യത്തിനാവശ്യത്തിനു മുറയ്ക്കു മുറയ്ക്കു ഇറങ്ങിപ്പുറപ്പെടാൻ തെയ്യാറായി കാണപ്പെട്ടതു, പ്രഥമദൃഷ്ടിയിൽ അത്യന്തം വിസ്മയാവഹം തന്നെ. എന്നാൽ സുറിയാനിസമുദായമാകുന്ന മഹാ മണ്ഡപത്തിന്റെ അടിതൊട്ടു മുടിയോളം നടക്കേണ്ട ഓരോ പണികളെയും ഒന്നാകെ അവലോകനം ചെയ്വാനും, അതതുപണികൾക്കു വിശേഷ യോഗ്യതകൾ സമ്പാദിച്ചിട്ടുള്ള പുരുഷശ്രേഷ്ഠന്മാരെ അതതു സമയം വിളിക്കാനും, വിടാനും വിടാനും വിളിക്കാനും, ആവശ്യമായ, സൎവ്വവ്യാപകമായ ബുദ്ധിവികാസം തികഞ്ഞ മൎമ്മജ്ഞനായ ഒരു കുശാഗ്രബുദ്ധിമാന്റെ മേൽനോട്ടം കഴിഞ്ഞ അമ്പതു വഷങ്ങളായി സുറിയാനി സമുദായത്തിനു ലഭിച്ചിരിക്കുന്നു എന്നുള്ളതു, ഏതൽസമുദായത്തിന്റെ ക്രമാഗതമായ അഭിവൃദ്ധിയെ ഗ്രഹിക്കത്തക്ക സ്വഭാവമുള്ളവൎക്കു പ്രത്യക്ഷമായിരിക്കുന്നു. ആ മഹാ പുരുഷൻ—നമ്മുടെ വലിയ മെത്രാച്ചൻതന്നെ. മലയാളസുറിയാനിസമുദായത്തിന്റെ ശോച്യാവസ്ഥയെക്കണ്ടു മനസ്സു തകൎന്നു അന്ത്യോഖ്യക്കു സിംഹാസനസ്ഥാനത്തിലേക്കു നേരെപുറപ്പെട്ടാനായി ദിവ്യശ്രീ. പുലിക്കോട്ടിൽ യൌസേപ്പു കത്തനാർ അവർകൾ നിശ്ചയിച്ചിറങ്ങിയ ആ ശുഭമുഹൂൎത്തം മുതൽ, ആത്താററു പള്ളിക്കേസി ബാവാകക്ഷികൾ വിജയം നേടിയ ഉച്ചവരെയും, ഏകദേശ

മ്പതു വൎഷക്കാലത്തേക്കു നടന്ന സംക്ഷോഭാവഹങ്ങളായ സംഭവങ്ങൾ, പൂൎവ്വനിശ്ചിതമായിരുന്ന ഒരു പ്ലാൻ അനുസരിച്ചു നടന്നതായി പ്രജ്ഞാവാന്മാരായ പ്രേക്ഷകന്മാരെ സംഭ്രമിപ്പിക്കത്തക്ക ഒരു രീതിക്കു, ആവശ്യത്തിനു അത്യന്തം യോജിച്ചവരായ പുരുഷശ്രേഷ്ഠന്മാരുടെ വാസനാബലത്തേയും പ്രവൃത്തിമാൎഗ്ഗങ്ങളേയും കാലാനുസരണം സുറിയാനിസമുദായ സംവിധാനത്തിലേക്കു ഉപയോഗപ്പെടാൻ തക്കവണ്ണം സ്വഭാവവിരോധംവരാതെ നയിച്ചു—സ്വജീവിതത്തെ നിശ്ചലമായി സമുദായ ജീവിതത്തോടു ഐക്യപ്പെടുത്തി വിജയാവഹമായി പ്രവൃത്തി ചെയ്യുന്ന ഈശ്വരവിലാസവിശേഷാലങ്കാരനായ നിതാന്ത വന്ദ്യദിവ്യശ്രീമാൻ, അലെക്സന്ത്രിയാ പടിയാനായ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു—വേണ്ടാ ആ തിരുമനസ്സിലെപ്പോലെ അഗാധന്മാരായ വിശാല മാനസ്സന്മാരുടെ പ്രവൃത്തിഫലങ്ങളുടെ ശാഖോപശാഖങ്ങളായ ഗമനം, ഇത്രയെന്നു പരിഗണിച്ചു അതിരു കുറിക്കാനായി നവ വത്സരകാലം മാത്രം ലോകപരിചയം സിദ്ധിച്ചിട്ടുള്ള ഞാൻ ശ്രമിച്ചാൽ ഭോഷത്വമായേ വരു. അഭ്യാസബലംകൊണ്ടും ലോകപരിചയംകൊണ്ടും നല്ല വിളഞ്ഞ തലച്ചോറിന്റെ തള്ളിച്ചതികഞ്ഞ കേരളലോകാലങ്കാരന്മാരായ പല സുറിയാനി പ്രൌഢന്മാരെ ഒരു അമ്പതു വൎഷക്കാലമായി അന്തഃഛിദ്രം ജനിപ്പിക്കാതെ സുറിയാനി സമുദായോപയോഗമാകുംവണ്ണം ശതകം ചൊല്ലിച്ചു 'ഹരിയോഹരു' പാടിക്കുന്ന മഹാനായ ആ സുറിയാനിസമുദായോദ്ധാരകന്റെ ബുദ്ധിമഹിമാവു, അന്തഃകരണശാസ്ത്രവിഷയമായിത്തന്നെയും ഒരു നല്ല അന്വേഷണത്തിനു വകയുള്ളതാണെന്നു, ഈ ഞാൻ പലപ്പോഴും വിസ്മയപൂൎവ്വം സ്മരിക്കാറുണ്ടു. ഈ രാജൎഷിയുടെ നായകത്വത്തിൻകീഴാണു ഓരോ ഡിപ്പാൎട്ടുമെണ്ടുകളിലായി ആജ്ഞാനുസരണം പണി എടുപ്പിക്കുന്ന കമാനാസ്സൎന്മാർ മുഖാന്തരം കേരളസുറിയാനി സമുദായം ഇന്നു നാനാപ്രകാരങ്ങളിൽ പ്രശംസനീയമായ ഒരു അവസ്ഥയേ പ്രാപിച്ചിരിക്കുന്നതു.

നാനാപ്രകാരങ്ങളിൽ ഇങ്ങനെ ദൈവാനുഗ്രഹം സിദ്ധിച്ചിരിക്കുന്ന നാം, നന്ദി നിറഞ്ഞ ഹൃദയങ്ങളോടുകൂടെ ആകാശത്തിലുള്ള നമ്മുടെ ബാവായ്ക്കു സ്തോത്രം ചെയ്യണമെന്നും നമ്മിൽ കാണപ്പെടുന്ന ന്യൂനതകളെ ആരാഞ്ഞു പരിഹാരം ചെയ്യുന്നതിൽ ശുഷ്കാന്തിയുള്ളവരായിരിക്കണമെന്നും ഞാൻ ഇവിടെ ഒരിക്കൽക്കൂടെ ഓൎമ്മിപ്പിക്കുന്നു. അധികമുള്ളവനോടു അധികം ചോദിക്കുമെന്ന വേദപ്രമാണം നമ്മുടെ കടമയേ ദൃഢീകരിക്കുന്നതിനാൽ, നാം ഒരിക്കലും ഒഴിവുള്ളവരായി കണ്ടെത്തപ്പെടുകയില്ല. ഈ പ്രസംഗം ഇവിടെ അവസാനിക്കുന്നു. വിദ്യാശാലാസമാഹരണം,

വിദ്യാപൂരകവിദേശാടനം, ബാലികാവിദ്യാഭ്യാസമാൎഗ്ഗം, ഈശ്വ
രഭക്തിസംവൎദ്ധകസംപ്രദായം, ആസന്നഭൃത്യവ്യവസായ സംക്ഷേ
പം എന്നീ വിഷയങ്ങൾ, സുറിയാനിസമുദായോന്നമന പ്രാൎത്ഥ
കന്മാരായ മഹാനുഭാവന്മാരുടെ ശ്രദ്ധയെ ആകൎഷിക്കുമെന്നു ഞാ
ൻ ആശംസിക്കുന്നു. ദൈവം നമ്മുടെ സമുദായത്തേയും നിങ്ങ
ളേയും എന്നേയും അനുഗ്രഹിക്കട്ടെ. സുറിയാനിസമുദായത്തിന്നു
പ്രശംസാവഹന്മാരായ അനേകം മാന്യന്മാർ നിറഞ്ഞ ഈ സദ
സ്സിൽ അഭിപ്രായപ്രകടനം ചെയ്യുന്ന ബഹുമാനത്തെ എനി
ക്കു അനുവദിച്ചുതന്ന സുറിയാനിമഹാജനസമ്മേളന പ്രവൎത്ത
കന്മാരോടു എനിക്കുള്ള കൃതജ്ഞതയെ ഇവിടെ എടുത്തുപറഞ്ഞു
കൊണ്ടു—ഉപസംഹരിക്കുന്നു.

---

## മലങ്കര ഇടവകയുടെ ഒരു സങ്കടം.

എന്റെ വൃദ്ധതയിലെ പുത്രിയായ പത്രികയെ! നീ ജനിച്ച
തിൽ പിന്നെ എന്റെ ഓരോരൊ സങ്കടങ്ങളേയും അത്യാവശ്യങ്ങ
ളേയും ഓരോരുത്തരേയും അറിയിക്കുന്നതിനും എന്നെ അതിരി
ല്ലാത്ത വിധത്തിൽ അധിക്ഷേപിച്ചവരോടു മറുപടി പറഞ്ഞു അ
വരെ മിണ്ടടക്കുന്നതിനും നീ ഒരു നാവായിതീൎന്നതിനാൽ ഇനിക്കു
വളരെ ആശ്വാസം ഉണ്ടായതു കൂടാതെ ചെവിതലകേട്ടിരിക്കയും
ചെയ്യാറായി. എന്നാൽ നിനക്കു ഇപ്പോൾ യൌവ്വനം തികഞ്ഞു
വരികയാണെങ്കിലും നിന്റെ പിതാവിനും ഇനിക്കും വാൎദ്ധക്യം
അധികരിച്ചാണു വരുന്നതു. അതിനാൽ നീ മാസംതോറും നി
ന്റെ പിതാവിനെ ചെന്നുകാണുമ്പോൾ ആവശ്യപ്പെട്ട കാൎയ്യങ്ങ
ൾ ഒന്നും പറഞ്ഞു അറിയിച്ചില്ലെങ്കിലും അത്യാവശ്യപ്പെട്ട കാൎയ്യങ്ങ
ൾ ഒന്നും ഗ്രഹിപ്പിക്കാത്തതു എന്തുകൊണ്ടാണു. നിന്നെ ഞങ്ങൾ
എപ്പോഴും താലോലിക്കുന്നതുകൊണ്ടു നീ ശിശു ആണെന്നാണൊ
നിന്റെ വിചാരം. നിനക്കു അന്നന്നായിട്ടു വയസ്സു പത്തു പതി
നാറായില്ലെ. നിന്റെ കാൎയ്യവും അറിയാറായല്ലൊ. "പുരുഷൻ
തന്റെ പിതാവിനേയും മാതാവിനേയും വിട്ടുപിരിഞ്ഞു തന്റെ
ഭാൎയ്യയോടു കൂടെ ചേൎന്നിരിക്കും" എന്നുള്ള തിരുവചനംപോലെ
നീ ഇപ്പോൾ നിന്റെ അപ്പച്ചനേയും എന്നെയും വിട്ടു നിന്റെ
കാന്തന്റെ പുറകെ ആയൊ. അല്ല വയസ്സു പതിനാറു കഴിഞ്ഞി
രിക്കയാൽ ഇപ്പോൾ വിചാരം ഒക്കെ മാറിയായിരിക്കും, ചെറുപ്പ
ത്തിലെ ഉത്സാഹാദിലക്ഷണങ്ങൾ ഒന്നും കാണുന്നില്ല. മുൻപൊ
ക്കെ അപ്പച്ചന്റെ അടുക്കൽചെന്നു ഓരോ കാൎയ്യങ്ങൾക്കു എന്തു നി
ലവിളിയും ശണ്ഠയും ആണു കൂട്ടീട്ടുള്ളതു. അറിവിൽ നിപുണനായ
ഒരു കോമളപുരുഷനെക്കൊണ്ടു ചെറുപ്പത്തിൽതന്നെ വിവാഹം

ചെയ്യിച്ചതല്ലയൊ നിന്റെ ഒരു ശ്രേയസ്സ്. അതു പോകാതെയിരിക്കണമെങ്കിൽ അവൻ പറയുന്നതു കേട്ടുനടക്കണം. "മെഡ്രാസ്സുരുത്തു" വ്യവഹാരത്തെ സംബന്ധിച്ചു തന്നെ അവൻ രണ്ടു മൂന്നു പ്രാവശ്യം നിന്നോടു പറഞ്ഞിട്ടു നീ ഒരിക്കലെങ്കിലും നിന്റെ അപ്പച്ചനോടു ഒന്നു നിർബ്ബന്ധിച്ചൊ സങ്കടപ്പെട്ടൊ പറഞ്ഞിട്ടുണ്ടൊ. "കുട്ടി കരയാതെ തള്ള മുലകുടിപ്പിക്കയില്ല" എന്നുള്ള പഴഞ്ചൊല്ലു നീ കേട്ടിട്ടില്ലെ. മകളെ ഈ മെഡ്രാസ്സുരുത്തു നമ്മുടെ തിരുവിതാംകൂറിലെ ഒരു പൊന്നുതമ്പുരാട്ടിയായ റാണി പാർവ്വതി അമ്മ എനിക്കു ദാനമായി തന്നിട്ടുള്ളതാണ. ഞാൻ കുറച്ചുനാൾ അതിലെ ചോറു തിന്നിട്ടുണ്ട. എന്നാൽ നീയും നിന്റെ പിതാവും അതുപോലുമില്ല. അതുകൊണ്ടു ഇപ്പോഴത്തെ നമ്മുടെ അന്നദാതാവായ പൊന്നുതമ്പുരാന്റെ അടുക്കൽ നിന്റെ അപ്പച്ചൻ ചെന്നു സങ്കടം ബോധിപ്പിച്ചു ഇതൊന്നു വാങ്ങിച്ചുതരുവാൻ പറയണം. അതൊ "അഴകിയവനെ കണ്ടു അപ്പാ" എന്നു വിളിക്കുന്നതുപോലെ കപ്പൽ കയറി ഇവിടെ കുടിയേറിയിരിക്കുന്ന കൂട്ടരുടെ "വെളുത്ത തൊലി കണ്ടു അപ്പാ" എന്നു വിളിച്ചു അവരുടെ പിന്നാലെ പോയി വയറു പിഴച്ചുംകൊണ്ടു "സുറിയാനിക്കാർ സുറിയാനിക്കാർ" എന്നു പറഞ്ഞുനടക്കുന്ന ഒരു കൂട്ടക്കാരൊ, എല്ലാപീഡകാലത്തും ദാരിദ്ര്യത്തിലും ദുഃഖത്തിലും എന്റെ മടിയിൽ വളൎന്ന സത്യസുറിയാനിക്കാരൊ ഇതിന്റെ അവകാശം എന്നു നമ്മുടെ പൊന്നുതമ്പുരാൻ ഒന്നു കല്പിച്ചുകേട്ടെങ്കിൽ കൊള്ളായിരുന്നു. നിന്റെ അപ്പച്ചൻ അനുവദിച്ചിട്ടല്ലയൊ നിന്റെ പ്രിയതമൻ ഹോം കമ്മട്ടി സിക്രട്ടറിയുമായി എഴുത്തുകുത്തു നടത്തിയതു. എന്നിട്ടു ഇപ്പോൾ അതിനെപ്പറ്റി മൌനം ദീക്ഷിക്കുന്നതു എന്തുകൊണ്ടാണ. വക്കീലന്മാൎക്കു ലോപോയിന്റിൽ വല്ലസംശയവും ഉണ്ടെങ്കിൽ അവർ ദൈവത്തിൽ ശരണപ്പെട്ടു ധൈൎയ്യപ്പെടുവാൻ പറയണം. അതല്ലെങ്കിൽ മെഡ്രാസ്സുരുവ്യവഹാരം എന്നൊരു ശബ്ദം വെളിക്കു കേൾക്കാതെയിരിക്കയായിരുന്നു ഏറ്റവും ഉത്തമം.

അതുകൊണ്ടു എന്തുതന്നെ ആയാലും കലപ്പയ്ക്കു തന്റെ കയ്യെ വെച്ചിട്ടു പിന്തിരിയുന്നതു സങ്കടമാണെന്നു നിന്റെ അപ്പച്ചനോടും എന്റെ കാൎയ്യസ്ഥന്മാരായ ട്രസ്റ്റികളോടും നിർബ്ബന്ധപൂൎവ്വം ഒന്നു പറയണം. നീ ഇതു ശരിയായി പറഞ്ഞില്ലെങ്കിൽ നിന്നെപ്പോലെ രണ്ടും സാക്ഷാൽ ഒരു സുറിയാനിക്കാരത്തിയും ഇങ്ങനെ നിന്റെ സഹോദരികളായ രണ്ടു മൂന്നു മക്കൾ എനിക്കുണ്ടെന്നു നീ വിചാരിച്ചുകൊള്ളണം. അവർ ശിശുക്കളാണെന്നു നീ അത്ര അഹംഭാവം വിചാരിക്കേണ്ടാ. എന്തെന്നാൽ അവരിൽ ആ സുറിയാനിക്കാരത്തി ജനിച്ച മാസത്തിൽതന്നെ എന്റെ വിധവകളായ മക്കളെ (മെത്രാസന ഇടവകകളെ) പുനർവിവാഹം ക

ഴിപ്പിക്കുന്നതിന പാത്രിയക്കീസ് ബാവായുടെ അടുക്കൽ ചെന്ന ഒരു സങ്കടം ബോധിപ്പിക്കുവാൻ അവരോടു പറഞ്ഞിട്ട അവരുടെ ശിശുത്വത്തെയും വഴിയകലത്തെയും ഗണ്യമാക്കാതെ കപ്പലിലും തീവണ്ടിയിലും കയറി കടലും കരയും കടന്ന സിംഹാസനദയറായിൽ ചെന്ന സങ്കടം ബോധിപ്പിച്ച അനുരൂപമായ ഉത്തരവിട്ടുവിച്ചുകൊണ്ട മടങ്ങി എത്തിയതു നീ അറിഞ്ഞില്ലെ. നിനക്കു നല്ല യൌവ്വനകാലമാകയാലും നിന്റെ അപ്പച്ചന്റെ അടുക്കൽ പോകുന്നതിന അത്രയും വഴിയകലം ഇല്ലാത്തതിനാലും നിന്റെ അപ്പച്ചന്റെ അടുക്കൽ പോകുന്നതിന ഒട്ടും പ്രയാസമില്ലല്ലൊ. നിനക്കും വേണമെങ്കിൽ പോകുന്ന വഴി കപ്പൽ കാണുകയും തീവണ്ടി കയറുകയും ചെയ്യാം. "ക്ഷണം വരാം" എന്ന പറഞ്ഞു നിന്റെ പിതാവു വീട്ടുവിട്ടുപോയി എന്റെ കാല്പാദപെരുവിരലേലും ചെറുവിരലേലും ചവിട്ടി ഇരിക്കുവാൻതുടങ്ങിയിട്ട ഇപ്പോൾ രണ്ടു സംവത്സരം കഴിഞ്ഞിരിക്കുന്നല്ലൊ. എന്റെ ശേഷം അംഗങ്ങളെയും സന്ദൎശിക്കാത്തതിനാൽ അവരുടെ സങ്കടങ്ങളും കരച്ചിലും വ്യസനവും എത്രമാത്രമെന്ന ആരറിയുന്നു. എന്റെ കയ്യുടെ പെരുവിരലാകുന്ന കല്ലട വല്ല്യപള്ളിയുടെ വിലാപത്തിൽ നിന്റെ അപ്പച്ചനെ ഒന്ന കണ്ടെങ്കിലും മതിയായിരുന്നു എന്ന പറഞ്ഞിരിക്കുന്നതു നീ കണ്ടില്ലെ. അങ്ങനെ എത്രയൊ പേരാണു ഇന്നുവരും നാളെവരും മറ്റെന്നാൾ നിശ്ചയമായിട്ടും വരും എന്ന വിചാരിച്ചുകൊണ്ട നോക്കിപ്പാൎത്തിരിക്കുന്നതു. എല്ലാവൎക്കും അരിയും വെള്ളം കുടിയുംകെട്ടി നിന്റെ പിതാവിന്റെ അടുക്കൽ ചെന്നെത്തുവാൻ പ്രയാസം. അപ്പച്ചനും വാൎദ്ധക്യമാകയാൽ അങ്ങനെ ഒരിടത്തുതന്നെ ഇരിക്കാതെ എന്റെ എല്ലാ അംഗങ്ങളേയും ഒന്ന സന്ദൎശിച്ച അവരുടെ സങ്കടങ്ങളെ തീൎത്തശേഷം ഇവിടെ എത്തി വിശ്രമിക്കുവാൻ നീ ഒന്ന തീൎത്തുപറയണം. സഭ.

അപ്പച്ചൻ ഇവിടെ എഴുന്നെള്ളിയിട്ടുണ്ട. സങ്കടമെന്തെങ്കിലും ഉണ്ടെങ്കിൽ നേരെ വന്ന പറയാം. ഇ. പ.

---

## താരകയുടെ ദുസ്സാമൎത്ഥ്യം.

പത്രാധിപർ സാറെ സലാം. നമ്മുടെ താരകാധിപർ ഒരു കൊച്ചുമിടുക്കനാണെന്ന നിങ്ങളും സമ്മതിച്ചെ കഴിയൂ. കുട്ടികളുടെ ഇടയിൽ "കടംപറക" എന്നൊരു സമ്പ്രദായം കേട്ടിട്ടില്ലെ. "ഞൊട്ടില്ലാ മട്ടയില, എന്താണെന്ന പറക. പറഞ്ഞില്ലെങ്കിൽ കടം പന്തീരായിരം" എന്നിങ്ങനെ ചില കുട്ടികൾ അന്യോന്യം ചോദ്യം ചെയ്കയും ഉത്തരം പറഞ്ഞില്ലെങ്കിൽ പന്തീരായിരം പ്രാവശ്യം തോറ്റതായി ഭാവിക്കയും ചെയ്യുന്നതു ഞാൻ കണ്ടിട്ടുണ്ട. പാത്രിയൎക്കാ

സ്ഥാനസംബന്ധമായ വാദത്തിൽ ഇടവകപ്പത്രികയെ ഈ വിധത്തിൽ തോല്പിച്ചുകളയാമെന്നാണ് നമ്മുടെ കുട്ടിപത്രാധിപരുടെ മതമെന്നു തോന്നുന്നു. കുട്ടിയാകകൊണ്ടു കുട്ടികളുടെ മട്ടിൽ വാദിച്ചുപോകുന്നതിൽ അതിശയിപ്പാനില്ല. അദ്ദേഹത്തിന്റെ ഈ പ്രാവശ്യത്തെ വാദത്തിന്റെ ചുരുക്കമെന്തെന്നുവെച്ചാൽ:—"വാദപ്രതിവാദങ്ങൾ പുസ്തകരൂപത്തിൽ അച്ചടിക്കണമെന്നു പറഞ്ഞു ഞാൻ ചോദിക്കുന്നിടത്തോളം പണം പത്രിക ഇങ്ങു തരണം. ഞങ്ങൾ മേടിച്ചാൽ കൊടുക്കയൊ കടം വീട്ടുകയൊ ചെയ്യുന്നവരല്ലന്നൊ വേണ്ടിയിരുന്നാൽ ജെയിലിൽ ഇരുന്നു പടിയായി കുറെപ്പണം കൂടെ പററിക്കൊള്ളാൻ സമർത്ഥന്മാരാണെന്നൊ എന്തെല്ലാം തോന്നാൻ കാരണങ്ങൾ ഉണ്ടായിരുന്നാലും ഞങ്ങളുടെ വിശ്വാസ്യതയെപ്പററി സംശയിക്കാൻ സമ്മതിക്കയില്ല. ചോദിക്കുന്ന പണം തന്നില്ലെങ്കിൽ പത്രിക പന്തീരായിരം പ്രാവശ്യം തോററതായി ഞാൻ പ്രസിദ്ധപ്പെടുത്തും" ഇതാണ് താരകയുടെ സൂത്രം. എന്താണ് പത്രാധിപർ സാറെ വേണ്ടതു. നമുക്കു തോൽക്കുന്നതു അപമാനം. പണം കൊടുത്തില്ലെങ്കിൽ തോററതായി വിചാരിച്ചുകൊള്ളണമെന്നാണ് കൊച്ചുപത്രാധിപർ പറയുന്നതു. പണം കൊടുക്കാമെന്നു വിചാരിക്കുന്ന പക്ഷം അച്ചടിവകയ്ക്കു അദ്ദേഹം ആവശ്യപ്പെടുന്ന സംഖ്യയും പിന്നീടു വേണ്ടിവന്നാൽ അദ്ദേഹത്തിന്റെമേൽ അന്യായപ്പെടാനുള്ള വകയ്ക്കും വാറണ്ടിൽ പിടിച്ചു ജെയിലിൽവെച്ചാൽ ആറുമാസത്തോളം പടിവകയ്ക്കും ആവശ്യപ്പെടുന്നസംഖ്യ മുഴുവൻ കരുതിക്കൊണ്ടുവേണമെല്ലൊ പണം കൊടുക്കാൻ. ഇതെല്ലാംകൂടെ കണക്കുകൂട്ടിയിട്ടു എനിക്കു ഭ്രമം വരുന്നു. ഒരു പത്രാധിപരല്ലെ. പടിതന്നെ എന്തുവരുമെന്നാർക്കറിയാം. പത്രിക തോററില്ലന്നു താരക തല്ക്കാലം പറയാതിരിക്കണമെങ്കിൽ ഇത്ര ഒക്കയും വേണ്ടിയിരിക്കുന്നു. ഇതിനെന്താണ് മാർഗ്ഗമെന്നു ഞാൻ ആലോചിച്ചിട്ടു ഒന്നും ഉണ്ടാകുന്നില്ല. അതുകൊണ്ടു എന്റെ വിധി എന്തെന്നുവെച്ചാൽ:- ജെയിൽ പക്ഷിയുടെ മകന്നു പണം കൊടുത്തിട്ടു സമ്മതം വരുത്തണമെന്നില്ല. തലച്ചോറുള്ള ആൺകുഞ്ഞുങ്ങൾ ജയാപജയാവസ്ഥ വിധിച്ചുകൊള്ളും. പണം കൊടുക്കാൻ തയ്യാറില്ല.

ജയഘോഷനാട്യമായി താരക കൊണ്ടുവന്നിരിക്കുന്ന വേറൊരു വിദ്യ എം. എൻ. ഒ-യുടെ ൫൦ ചോദ്യങ്ങൾക്കു ഉത്തരം കൊടുത്തില്ലന്നാണല്ലൊ. ഇതിനെ സംബന്ധിച്ച എന്തെങ്കിലും പറയുന്നതിനുമുമ്പു ഒരുകാര്യം ആലോചിപ്പാനുണ്ടു. പാത്രിയക്കാസ്ഥാനം അസാധുവാണെന്നാണല്ലൊ എം. എൻ. ഒ-യുടെ തർക്കം. തർക്കവിഷയത്തിലെക്കു ഈ ചോദ്യങ്ങൾ അസംബന്ധങ്ങളാണെന്നാണ് ഞാൻ പറയുന്നതു. വാദം മാററി മററുവിഷയങ്ങളിലേക്കു വലിച്ചുകൊ

ണ്ടുപോകാനാണ് ചോദ്യങ്ങൾ കൊണ്ടുവന്നിരിക്കുന്നതു. ഞാൻ ഒരു ദൃഷ്ടാന്തം പറയട്ടെ. ഒരു മേൽപ്പട്ടക്കാരൻ രാപകൽ ൧൨ മണിക്കൂർ ഉറങ്ങികളഞ്ഞു അതുകൊണ്ടു അദ്ദേഹത്തിന്റെ സ്ഥാനം അസാധുവാണെന്നു ഒരുത്തനും അല്ലെന്നു മറ്റൊരുത്തനും വാദിച്ചു എന്നു വിചാരിച്ചുകൊള്ളുക. ആ മേല്പട്ടക്കാരൻ ഉറങ്ങിയൊ, ഉറങ്ങിയെങ്കിൽ എത്ര മണിക്കൂർ ഉറങ്ങി, എത്ര മണിക്കൂർ ഉറങ്ങാൻ അവകാശം ഉണ്ടു. എന്നിങ്ങനെ ചോദ്യങ്ങൾ ചോദിച്ചാൽ അതെല്ലാം അസംബന്ധങ്ങളല്ലെന്നു ആരു പറയും. ഉറക്കം സ്ഥാനത്തെ അസാധുവാക്കുമെന്നു ഒരു പ്രമാണം ആദ്യമെ തെളിയിക്കണം. അതു തെളിയിച്ചുകഴിയുമ്പോൾ, ഉറങ്ങിയൊ, എത്ര മണിക്കൂർ ഉറങ്ങി എന്നൊക്കെ ചില ചോദ്യങ്ങൾ പിന്നാലെ വരേണ്ടതാണ്. താരകാ ചോദ്യങ്ങളുടെ അസംബന്ധം കാണിപ്പാൻ ഒന്നു രണ്ടു ദൃഷ്ടാന്തങ്ങൾ കൂടെ പറയാം. താരകയുടെ ഇപ്പഴത്തെ ചോദ്യങ്ങളിൽ ൧-ാമത്തെ അബ്ദുൽ മിശിഹാ പാത്രിയക്കീസിന്റെ പ്രദക്ഷ ദൈവവിളിയാലും ദൈവേഷ്ടത്താലും ഉണ്ടായതാണൊ എന്നാകുന്നു. ഈ ചോദ്യത്തിനു ‘‘ആകുന്നു’’ അല്ലെങ്കിൽ ‘‘അല്ല’’, ഇങ്ങനെ ഏതെങ്കിലും ഒരുത്തരം ഞാൻ പറഞ്ഞു എന്നു വിചാരിക്കാം. ഇതുകൊണ്ടു തൎക്കത്തിലേക്കുള്ള പ്രയോജനം എന്തു? സ്ഥാനം സാധുവാകണമെങ്കിൽ ദൈവവിളിയും ദൈവേഷ്ടവും ആവശ്യമാണെന്നൊ അല്ലെന്നൊ ഒരു പ്രമാണം ഉണ്ടായിരിക്കണം. അങ്ങനെ പ്രമാണമുണ്ടെന്നു രേഖാമൂലം തെളിയിക്കണം. അതുകൊണ്ടും മതിയാകയില്ല, ദൈവവിളി വേണമെന്നാണ പ്രമാണമെങ്കിൽ അതു അറിയുന്നതു എങ്ങനെയെന്നു ഒരു ചോദ്യം ജനിക്കും. ഇതെല്ലാം സ്ഥാപിച്ചേച്ചാണു വിളി ഉണ്ടൊ ഇല്ലയൊ എന്നറിയേണ്ടതു. പ്രമാണം എന്താണെന്നറിയുന്നതിനു മുമ്പ പ്രമാണത്തിൽ നിന്നുള്ള അനുമാനത്തെ സംബന്ധിക്കുന്ന ചോദ്യം ശുദ്ധമെ അസംബന്ധമാണെന്നു കുട്ടനും അറിയാം. ഇനി ഒരു ദൃഷ്ടാന്തം കൂടെ പറയട്ടെ. താരകയുടെ വേറൊരു ചോദ്യം പാത്രിയക്കീസിനെ ആക്കുവാനും നീക്കുവാനും സ്വതന്ത്ര അധികാരം ഉണ്ടൊ എന്നാണല്ലൊ. ഇതിനും ‘‘ഉണ്ടെ’’ന്നൊ ‘‘ഇല്ലെ’’ന്നൊ എന്തെങ്കിലും ഞാൻ മറുപടി പറഞ്ഞു എന്നു വിചാരിക്കാം. ഈ ഉത്തരവും തൎക്കത്തെ സഹായിക്കയില്ല. രാജപ്രവേശം സ്ഥാനത്തെ അസാധുവാക്കുന്ന സംഗതികളിൽ ഒന്നാണെന്നു ഒരു പ്രമാണം ഉണ്ടെന്നു രേഖാമൂലം കാണിച്ചേച്ചു ഈ ചോദ്യം ചോദിച്ചാൽ അതിൽനിന്നു കിട്ടുന്ന ഉത്തരം തൎക്കത്തിലേക്കു ഉപയോഗപ്പെട്ടേക്കാം. ഈ ദൃഷ്ടാന്തങ്ങൾകൊണ്ടു താരകയുടെ ചോദ്യങ്ങൾ അസംബന്ധങ്ങളാണെന്നു പ്രത്യക്ഷപ്പെടുന്നു.

അതിനാൽ സ്ഥാനത്തെ അസാധുവാക്കുന്ന സംഗതികളൊ ലക്ഷണങ്ങളൊ ഇന്നവയെല്ലാമാണെന്നു ആധാരത്തോടുകൂടി സ്ഥാ

പിച്ചുള്ള താരകയുടെ ബോധിച്ച ചോദ്യങ്ങൾ കൊണ്ടുവരേണ്ടതായിരുന്നു. അതിനാലാണ് തർക്കവിഷയത്തിന്റെ അടിസ്ഥാനം ഉറപ്പിക്കുന്നതിനു വേണ്ടി കഴിഞ്ഞ പത്രികയിൽ മൂന്നാലു ചോദ്യങ്ങൾ ഞാൻ ചോദിച്ചതു. ഈ ചോദ്യങ്ങൾ ആദ്യകാലം മുതല്ക്കേ ഞാൻ വാദിച്ചുവന്നതും കഴിഞ്ഞ പ്രാവശ്യം വ്യക്തമായി ചോദിച്ചിട്ടുള്ളതും ആകുന്നു. ഇതിനു താരക മറുപടി പറയാതെ അടിസ്ഥാനത്തെ സംബന്ധിക്കാത്ത കുറെ പൊട്ടച്ചോദ്യങ്ങൾ ഇങ്ങോട്ടു ചോദിച്ചിരിക്കുന്നതു കുളം വെട്ടാനുള്ളിടത്തു കുറിയുടെ ഇല കോതുന്നതു പോലെയാകുന്നു. അതിനാൽ കഴിഞ്ഞ പത്രികയിലെ ചോദ്യങ്ങൾ ഞാൻ വീണ്ടും ചോദിക്കുന്നു.

൧. ഒരു മേല്പട്ടസ്ഥാനത്തെ അസാധുവാക്കുന്ന കാരണങ്ങളോ സംഗതികളോ എന്തെല്ലാം.

൨. ആ സംഗതികളോ കാരണങ്ങളോ സ്ഥാനത്തെ അസാധുവാക്കുമെന്നു പറയാൻ ആധാരം എന്തു.

൩. അവയിൽ ഏതെല്ലാം പാത്രിയർക്കീസിന്റെ സ്ഥാനപ്രദത്തയെ സംബന്ധിക്കും.

൪. ഈ കാരണങ്ങൾ മറ്റു സഭകളിലെ മേല്പട്ടസ്ഥാനത്തിൽ ഉണ്ടായാൽ അവിടെയും അസാധുവാക്കുമൊ.

ഈ ചോദ്യങ്ങൾക്കു താരക ഉത്തരം പറയുമ്പോൾ താരകയുടെ വാദങ്ങൾക്കൊക്കയും എന്റെ മുൻ ലേഖനങ്ങളിൽതന്നെ തക്ക സമാധാനം പറഞ്ഞിട്ടുണ്ടെന്നു ചൂണ്ടികാണിച്ചുതരാവുന്നതാണ്. കാതലായ ഈ ഭാഗം വിട്ടുകളഞ്ഞാൽ തർക്കത്തിനു അടിസ്ഥാനമെവിടെയെന്നു എനിക്കു മനസ്സിലാകുന്നില്ല. ഈ ചോദ്യങ്ങൾക്കു സമാധാനം പറയാതിരിക്കുന്ന കാലത്തോളം പാത്രിയർക്കാസ്ഥാനത്തെ സംബന്ധിച്ചു താരക എന്തെല്ലാം പറഞ്ഞാലും അതു അഗണ്യങ്ങളായിരിപ്പാനെ പാടുള്ളു.

അടുത്ത വാദവിഷയം പത്രികാധിപരായ താങ്കളുടെ മനസ്സാക്ഷിയില്ലായ്മയാണല്ലോ. "കൊച്ചുമത്തായി"യുടെ ഊരും പേരും പറഞ്ഞുകൊടുക്കാത്തതാണ് മനസ്സാക്ഷി ഇല്ലായ്മയുടെ പ്രധാന തെളിവു. അതു വെളിപ്പെടുത്തുന്നതു പത്രധർമ്മമല്ലെന്നു ഞാൻ പറഞ്ഞതിനു എതിരായി മദ്രാസ് മെയിൽ പത്രാധിപരെ താരക സാക്ഷിയാക്കിയിരിക്കുന്നു. മെയിലിനോടു ചോദിച്ചതു എന്തു? മെയിൽ പറഞ്ഞതു എന്തു? ഞാൻ പറഞ്ഞതു എന്തു? മുഴുവൻ പേർവെച്ചു എഴുതുന്ന ലേഖകന്റെ മേൽവിലാസം അറിയിക്കാമോ എന്നു താരക മെയിലിനോടു ചോദിച്ചു. വ്യവസ്ഥയില്ലെങ്കിൽ പത്രാധിപരുടെ യുക്തം എന്നു മറുപടിയും കിട്ടി. മുഴുവൻ പേർ, വ്യവസ്ഥ, ഈ വാക്കുകൾക്കു അർത്ഥമൊന്നുമില്ലയൊ? മേൽവിലാസം കിട്ടണമെന്നു താരക ആവശ്യപ്പെട്ടു. ലേഖകനോടു ചോദിച്ചിട്ടു പ്രവൃത്തി

കാണാമെന്നു പത്രാധിപക്കു യുക്തം തോന്നി. ചോദിച്ചപ്പോൾ അംയാൾക്കു സമ്മതമില്ലെന്നു പറഞ്ഞു. ഇതിനു മെയിലിന്റെ മറുപടി സമാധാനമാകുന്നതു എങ്ങനെ. മേൽവിലാസം വെളിപ്പെടുത്താൻ ലേഖകനു മനസ്സില്ലെങ്കിൽ വെളിപ്പെടുത്തുന്നതു പത്രധർമ്മമാണോ എന്നു സ്പഷ്ടമായി മെയിൽപത്രാധിപരോടു ചോദിച്ചു മറുപടി വരുത്തികാണിക്കാമെങ്കിൽ നമ്മുടെ താരകാധിപരെ മിടുക്കനായിട്ടു ഗണിക്കയൊ അദ്ദേഹത്തിനു ഒരു കൊച്ചുസമ്മാനം കൊടുക്കയൊ ചെയ്യാം. പത്രികാധിപരുടെ മനസ്സാക്ഷിയില്ലായ്മയ്ക്കു കൊണ്ടുവന്ന പ്രധാന തെളിവു ഇത്ര കഥയില്ലാത്തതാണല്ലോ എന്നോർക്കുമ്പോൾ ഞാൻ തന്നത്താൻ ചിരിച്ചുപോകുന്നു. മനസ്സാക്ഷിയില്ലായ്മയ്ക്കു വേറൊരു ലക്ഷ്യമായി യാക്കോബായക്കാർ മോനോഫിസായക്കാരല്ലെന്നു കാണിപ്പാൻ പത്രികാധിപർ ഒരു ഇംഗ്ലീഷു പുസ്തകം വ്യാജമായി ചൂണ്ടിക്കാണിച്ചു എന്നാണല്ലോ പറയുന്നതു. അന്നത്തെ തർക്കം ഇന്നതായിരുന്നു എന്നു ഞാൻ പറഞ്ഞതിനെ എത്രക്കുവാൻ ൧൭ ഇടവത്തിലെ പത്രികയിൽനിന്നു മൂന്നാലുവരി പകർത്തിയിട്ടുമുണ്ടു. അതിനു മുമ്പും പിമ്പും താരകയുടെ കണ്ണെത്താത്തതിൽ അതിശയിക്കുന്നു. അന്നത്തെ തർക്കം എന്തായിരുന്നു എന്നും എന്തിനാണു എൻസൈക്ലോപീഡിയാ സാക്ഷിയാക്കിയതെന്നും അറിവാൻ പത്രികയിൽനിന്നുതന്നെ ഒന്നു രണ്ടു ഭാഗങ്ങൾ പകർത്താം.

മ. ഇ. പ. ൧൭. മിഥുനം പു. ൧൧൯. "മൊനൊഫിസായ ഉപദേശം എന്തെന്നു ചോദിച്ചാൽ അതിനു ശരിയായ ഉത്തരം എവുത്തിക്കൂസ സഭയിൽ പ്രവേശിപ്പിച്ച ഉപദേശം എന്നാകുന്നു. ഇനി എവുത്തിക്കൂസിന്റെ ഉപദേശം എന്തായിരുന്നു എന്നുള്ള ചോദ്യത്തിനു നമ്മുടെ കർത്താവിൽ മനുഷ്യത്വം ലയിച്ചുപോയതു ദൈവത്വം മാത്രം ഏക സ്വഭാവമായിരിക്കുന്നു എന്നു പഠിപ്പിച്ചതാണെന്നു പറയാതിരിപ്പാൻ പാടില്ല. എൻസൈക്ലോപീഡിയാ ... നോക്കിയാൽ ഗ്രഹിക്കാം". ഇതോടുകൂടി ൧൭-ാം മിഥുനത്തിലെ പത്രിക ൧൧൯-ാം പുറത്തു "മൊനൊനാഫിസായക്കാർ എന്നല്ല, ത്രിഏക്കെനെഫസ് എന്നോ മറ്റൊ ഒരു പുത്തൻ പേർ കൂടെ മിത്രം പറഞ്ഞുകൊള്ളട്ടെ" എന്നും മറ്റും എഴുതിയിരിക്കുന്ന ഭാഗവും അതിനു മുമ്പും പിമ്പുമുള്ള പാറാഗ്രാഫുകളും കൂടെ വായിക്കട്ടെ. അപ്പോൾ അന്നത്തെ തർക്കം ഞാൻ എഴുതിയതുപോലെയായിരുന്നു എന്നു കാണാം.

താരകാധിപരുടെ മനസ്സാക്ഷിയില്ലായ്മയ്ക്കു ഞാൻ ചില ദൃഷ്ടാന്തങ്ങൾ പറഞ്ഞതിനു മറുപടി അവ ദൃഷ്ടമില്ലെന്നു പറഞ്ഞു താരക പിൻമാറിക്കളഞ്ഞിരിക്കുന്നു. ഇതു ഒരു സാമർത്ഥ്യം തന്നെ. ഈ വിദ്വാന്റെ മനസ്സാക്ഷി ഒന്നാം ദൃഷ്ടാന്തംകൊണ്ടു നമുക്കു പരിശോധിക്കാം. എം. എൻ. ഒ.യുടെ ലേഖനം ശൂന്യമാണെന്നു താരകയാൽപ്പിസിത

ഇരുന്നതാണെ"ന്നും പത്രാധിപർ "അതിൽനിന്നു ഒഴിഞ്ഞുനില്ക്കയാണെ"ന്നു ഇടവത്തിലും മിഥുനത്തിലും താരക സമ്മതിച്ചിട്ടുണ്ടല്ലൊ. ആ ലേഖനകർത്താവു മിസ്റ്റർ കെ. എൻ. ദാനിയേൽ തന്നെയാണെന്നും അതിലെ വാചകരീതിയും വാദങ്ങളും തന്റെ മനസ്സാക്ഷിയ്ക്കും രക്ഷയ്ക്കും സുവിശേഷപ്രസംഗത്തിനും ചേർന്നതല്ലെന്നും അദ്ദേഹം ഒരു എം. എ. ബി. എൽ കാരനോടു സമ്മതിച്ചുപറഞ്ഞിട്ടുണ്ടോ? ഉണ്ടെങ്കിൽ താരകാധിപർക്കു മനസ്സാക്ഷിയുണ്ടോ? കെ. എൻ. ഡി. എന്ന നിലയിൽ അല്ല രക്ഷിക്കപ്പെട്ട സുവിശേഷ പ്രസംഗിയുടെ നിലയിൽ ഇതിനു മറുപടി പറയട്ടെ. മനസ്സാക്ഷി, രക്ഷ, സുവിശേഷം ഇങ്ങനെ ചില വാക്കുകൾ തെരുതെരെ പറഞ്ഞതുകൊണ്ടു മാത്രം നീതീകരിക്കാമെങ്കിൽ താരകാധിപർ ധാരാളം മനസ്സാക്ഷിയുള്ളവനാണ്. വെറും ഘോഷത്തിൽ അല്ല പ്രവൃത്തിയിലാണ് മനസ്സാക്ഷി ഇരിക്കുന്നതെങ്കിൽ താരകാധിപരും മനസ്സാക്ഷിയും തമ്മിൽ ഉത്തരദക്ഷിണ ധ്രുവങ്ങൾ തമ്മിലുള്ളതുപോലെയുള്ള അകലമുണ്ടെന്നു ഇതുകൊണ്ടു കാണാം.

കെ. എം. സി.

---

## ഞങ്ങളും സഭാതാരകയും.

പാത്രിയർക്കാസ്ഥാനം സംബന്ധിച്ച് താരകയും ഞങ്ങളുടെ ഒരു ലേഖകനും തമ്മിലുണ്ടായ വാദപ്രതിവാദങ്ങൾ പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്താൻ പണം കൊടുക്കണമെന്നു താരകാധിപർ ഞങ്ങളോടു ആവശ്യപ്പെട്ടിട്ടു വഴിപ്പെട്ടില്ലെന്നും പത്രികാലേഖകൻ വാദത്തിൽ തോററുപോയതായി വിചാരിക്കാൻ ഇതൊരു ലക്ഷ്യമാണെന്നും കാണിപ്പാൻ താരക ഈ പ്രാവശ്യം കുറെ ശ്രമം ചെയ്തിട്ടുണ്ടു. ഞങ്ങളെ സംബന്ധിച്ചിടത്തോളം ഈ വകയ്ക്കു കല്പനാൽ പണം മുടക്കാൻ തയാറില്ലെന്നു ആദ്യമെ ഞങ്ങൾ അറിയിച്ചു. ഞങ്ങളുടെ മാനേജരുടെ സംശയനിവൃത്തിക്കുവേണ്ടി അച്ചടിയെ സംബന്ധിച്ച് ചില വിവരങ്ങൾ ചോദിച്ചറിഞ്ഞശേഷം പണം കൊടുക്കാൻ പാടില്ലെന്നു തീർച്ചപ്പെടുത്തിയതാണു ഞങ്ങളുടെ മേൽ ഈ പ്രാവശ്യം കൊണ്ടുവന്നിരിക്കുന്ന ഒരു വലിയ ചാർജ്ജ്. പണം കൊടുക്കാതിരിപ്പാൻ പല കാരണങ്ങൾ ഉണ്ടു്. അവയിൽ ചിലതു ഞങ്ങളുടെ എഴുത്തുകളിലും ചിലതു കെ. എം. സീയുടെ കഴിഞ്ഞ ലേഖനത്തിലും ഏറെക്കുറെ പറഞ്ഞിട്ടുണ്ടു. എങ്കിലും പ്രധാന കാരണം ഞങ്ങൾ നേരിട്ടു പറഞ്ഞിട്ടില്ല. താരകാധിപർ മിസ്റ്റർ കെ. എൻ. ദാനിയേൽ അവർകളുടെ തകപ്പൻ ഒരു വിധികടത്തിനുവേണ്ടി സിവിൽ വാറണ്ടിൽ ജെയിലിൽ ഇരുന്നതായും ആ കടം വീ

ട്ടി അപ്പനെ ജെയിലിൽ നിന്നു മോചിച്ചു പിടാൻ മിസ്റ്റർ ദാനിയേൽ പ്രാപ്തനാകയോ വല്ല ശ്രമവും ചെയ്യുകയോ ചെയ്തില്ലെന്നും മററും പിന്നീട്ടു ഇടവകപത്രിക ആപ്പീസിൽ അറിവു കിട്ടി. ഒരു പാപ്പരുടെ മകനും വിശേഷാൽ സ്വത്തില്ലാത്ത ഒരു പാപ്പർ എന്നു വിചാരിക്കപ്പെടാവുന്നവനും സ്വന്തഅപ്പൻ ജെയിലിൽ ഇരുന്നിട്ടും വല്ല പരിഹാരവും ഉണ്ടാക്കാൻ അപ്രാപ്തനുമായ മിസ്റ്റർ ദാനിയേൽ വശം സുറിയാനിസമുദായംവക പണം കൊടുത്താൽ അതു തിരിച്ചു കിട്ടുമെന്നു വിശ്വസിപ്പാനുള്ള ധൈര്യം പത്രികാ മാനേജക്കു ഇല്ലാഞ്ഞതാണു് വേറൊരു കാരണമുണ്ടെന്നു ഞങ്ങൾ പറഞ്ഞതു്. അതു നേരെ പറഞ്ഞാൽ അദ്ദേഹത്തെ ആക്ഷേപിക്കയാണെന്നു അത്ഥം ധരിച്ചേക്കുമെന്നു ശങ്കിച്ചും താരകാധിപർ ബുദ്ധിമാനാണെങ്കിൽ മനസ്സിലാക്കികൊള്ളുമെന്നു കരുതിയും "കണക്കു തീക്കാനും" മററും പ്രയാസമാണെന്നു മറുപടിയിൽ പ്രസ്താവിച്ചിട്ടുണ്ടു്. ഈ ഭാഗം പരസ്യമായി ഞങ്ങൾ പറയുന്നതു വളരെ വൈമനസ്യത്തോടുകൂടെയാണെങ്കിലും പറയിച്ചാൽ പറയാതെ എങ്ങനെയിരിക്കാം. എന്തിനേറെ പറയുന്നു ഒരു സാധുവിനു കൊടുപ്പാനുള്ള കടം പാപ്പരു ചമഞ്ഞു കൊടുക്കാതെ കഴിച്ചുകൂട്ടുവാൻ സമത്ഥന്മാരായ വിദ്വാന്മാരെ വിശ്വസിച്ചു ഞങ്ങളുടെ സമുദായപ്പണം കൊടുത്തില്ലെങ്കിൽ അതുകൊണ്ടു ഇടവകപത്രിക തോററതായി വായനക്കാർ വിചാരിച്ചുകൊള്ളണമെന്നാണു് താരക പറയുന്ന പൊണ്ണ കാര്യത്തിൻെറ ചുരുക്കം. ഈ വിദ്യകൊണ്ടു ജയം നേടാൻ ഇരുന്നാൽ തരക്കേടില്ല.

എം. എൻ. ഓയുടെ കുറെ ചോദ്യങ്ങൾ എഴുതി അയച്ചിട്ടു മറുപടി കൊടുത്തില്ലെന്നു വായനക്കാരെ ധരിപ്പിക്കാൻ വേണ്ടി വേറൊരു എഴുത്തിനു ഞങ്ങൾ കൊടുത്ത മറുപടി താരക പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. ഇതും ഒരു സാമത്ഥ്യംതന്നേ. ചോദ്യങ്ങളെ സംബന്ധിച്ചു അഞ്ചൽ മാഗ്ഗവും ആൾവശവുമായി രണ്ടു മറുപടി അയച്ചതു മറച്ചുവച്ചതു എന്താണെന്നു മനസ്സിലാകുന്നില്ല. അതു പ്രസിദ്ധപ്പെടുത്തുമ്പോൾ മറുപടി പറയാഞ്ഞ കാരണം കാണാം.

വാദപ്രതിവാദപുസ്തകം യാക്കോബ്യരുടെ പ്രെസിൽതന്നെ അച്ചടിക്കുന്നതിനു താരകയ്ക്കു സമ്മതമാണെന്നു ഇപ്പോൾ പറയുന്നു. കൂലി മുഴുവൻ തന്നാൽ അച്ചടിച്ചുതരാൻ ഇവിടെ തയാറാണെന്നു ഞങ്ങളുടെ മാനേജർ പറയുന്നു. സമുദായപണം മുടക്കി പുസ്തകരൂപത്തിൽ അടിയ്ക്കാൻ ആവശ്യമുണ്ടെന്നോ അടിച്ചാൽ നഷ്ടം കൂടാതിരിക്കുമെന്നോ ഇവിടെ വിശ്വാസമില്ല. അതിൻെറ ആവശ്യകതയും അതുകൊണ്ടുള്ള പ്രയോജനവും നഷ്ടം വരികയി

ല്ലെന്നുള്ള ധൈൎയ്യവും താരകാധിപക്ഷക്കാരുള്ള സഹോദരിക്കുവാനത്തോടുകൂടെ അപേക്ഷിക്കട്ടെ. അച്ചടിച്ചു കൊടുക്കാൻ തയാറാണെന്നു താരകയെ അറിയിച്ചുകൊള്ളുന്നു. മാസ്സിക പുസ്തകമാകുമ്പോൾ വിശേഷാൽ തോൽവിയോ ജയമോ ഉണ്ടാകുമെന്നു വിചാരിക്കുന്ന ദ്രോഷന്മാർ കൈവിരലേൽ എണ്ണാനേ ഉണ്ടാവു എന്നാണ് ഞങ്ങളുടെ ബോദ്ധ്യം. അതിനാൽ ഈ പ്രശംസ പറഞ്ഞു ജയം നേടികൊള്ളാമെന്നു വിചാരിക്കുന്നതു ശുദ്ധഗതിയാണെന്നാൎക്കും അറിയാം.

---

## വടക്കരുടെ ഇംഗ്ലീഷു വിദ്യാഭ്യാസം.

ഈ വിഷയത്തെ സംബന്ധിച്ചു, നാലഞ്ചു കൊല്ലം മുമ്പു ഇടവകപ്പത്രികയിൽ ചില സമുദായാഭിമാനികൾ നടത്തിയ പ്രസംഗങ്ങളുടെയും ആലോചനകളുടെയും ഫലമായി, വടക്കരുടെയിടയിൽ ഇംഗ്ലീഷു വിദ്യാഭ്യാസത്തെപ്പററി ഒരു ഉത്സാഹം ജനിക്കയും ചില പള്ളിക്കാർ ചില ചില്ലറ പള്ളിക്കൂടങ്ങൾ നടത്തുകയും ആലുവായിലും പിറവത്തും ഓരൊ സിമ്മനാരികൾ പണിയിക്കയും ചെയ്തു.

"യാതൊന്നുമില്ലാത്തതിൽ വല്ലതും ഉള്ളതുഭേദം" എന്ന പഴഞ്ചൊല്ലിൻ പ്രകാരം, വിദ്യാഭ്യാസത്തെപ്പററി യാതൊരു വിചാരമൊ, വിദ്യാലയങ്ങളൊ, ഇല്ലാതെയിരുന്ന ഈ വടക്കെദേശത്തുള്ള നമ്മുടെ ജനങ്ങളിൽ 'വിദ്യാഭ്യാസം' എന്നൊരു ചിന്തയും തൽഫലങ്ങളായി ചില വിദ്യാലയങ്ങളും; ഇടവകപത്രികയിലെ പ്രസംഗങ്ങൾ മൂലമുണ്ടായതുതന്നെ വടക്കരെ സംബന്ധിച്ചിടത്തോളം പ്രശംസാവഹമാണു. ഇടവകപ്പത്രികയിൽ പ്രസംഗങ്ങൾ നടന്നുകൊണ്ടിരുന്ന കാലത്തെപ്പോലെയുള്ള ഉത്സാഹവും താല്പൎയ്യവും ഇപ്പോൾ വടക്കൎക്കു ഇംഗ്ലീഷു വിദ്യാഭ്യാസത്തെപ്പററിയില്ലാതെയിരിക്കുന്നതു പ്രസംഗങ്ങളുടെ കുറവൊ, ക്രൂരതയൊ, അതൊ വടക്കർ അല്പപ്രസാദികളാകകൊണ്ടു, അല്പത്തിൽ തൃപ്തിപ്പെട്ടുപോയതുകൊണ്ടൊ, എന്തൊ അറിയുന്നില്ലാ. വടക്കരിൽ ഇംഗ്ലീഷു വിദ്യാഭ്യാസത്തെപ്പററിയുള്ള ആഗ്രഹം പ്രവേശിപ്പിക്കുന്നതിനു ഉത്സാഹിച്ചു, അതിനുവേണ്ടി പലവിധത്തിൽ പ്രയാസപ്പെട്ടു, സമുദായാഭിമാനികളും പൊതുഗുണകാംക്ഷികളായ മഹാന്മാർ, ഈ വിഷയത്തിൽ തുടരെ തങ്ങളുടെ തൂലികയെ പ്രവൃത്തിപ്പിച്ചുകൊണ്ടിരുന്നുയെങ്കിൽ അന്നു വടക്കുണ്ടായപോലെയുള്ള ഉത്സാഹവും താല്പൎയ്യവും ഇന്നും നിലനില്ക്കുമായിരുന്നുയെന്നു വിചാരിക്കാവുന്നതാണു.

ഓരോരുത്തൻ, പ്രവൃത്തിക്കുന്നതായ യാതൊരു കാൎയ്യത്തിനും മററുള്ളവർ പ്രോത്സാഹനം ചെയ്യുന്നതും പ്രവൃത്തിനടത്തയ്ക്കും താല്പൎയ്യത്തിനും സഹായമായിരിന്നുതാണല്ലൊ.

വടക്കരിൽ ഈ ആഗ്രഹത്തെ ഒന്നു കൂടി പ്രവേശിപ്പിക്കുന്നതിനു സമുദായാഭിമാനികളായ മഹാന്മാർ വീണ്ടും ഉത്സാഹിക്കണമെന്നപേക്ഷിക്കുന്നു.

നി. വ. ദി. ശ്രീ. മാർ അത്താനാസ്യോസു മെത്രാപ്പോലീത്തായുടെ കീഴിൽ ബ: കൊച്ചുപൌലൂസു റമ്പാച്ചന്റെ ശ്രമത്താൽ, അങ്കമാലി മെത്രാസനഇടവകയിലുൾപ്പെട്ട, പള്ളിക്കാരുടെ ചിലവിന്മേൽ, ആലുവായിൽ പണിയിച്ചിട്ടുള്ള സിമ്മനാരിയെപ്പററിയും, പിറവത്തു, നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്തായുടെ കല്പന, ബലത്തോടുകൂടിയ ഒരു കമ്മററികാരുടെ ശ്രമത്താലും പിറവത്തിനു സമീപമുള്ള പള്ളിക്കാരുടെയും മററു ചില മഹാന്മാരുടെയും ഔദാൎയ്യ വിശേഷത്താലും പണിയിച്ചിട്ടുള്ള സിമ്മനാരിയെപ്പററിയും രണ്ടുവാക്കു പറയണമെന്നു വിചാരിച്ചാണു, ഞാൻ പേനാ എടുത്തതെങ്കിലും ഇത്രയും മുഖവുരയായി പറഞ്ഞുയെന്നെയുള്ളു.

ആലുവാസിമ്മനാരികെട്ടിടം എത്ര മനോഹരമായിരിക്കുന്നുയെന്നു ഞാൻ വിശേഷിച്ചു പറയണമെന്നില്ലല്ലൊ. തെക്കും വടക്കുമായി, സമുദായത്തിലെ മിക്ക മഹാന്മാരും ഓരൊ അവസരത്തിലായി, ആലുവായെ സന്ദൎശിച്ചിരിക്കാവുന്നതുകൊ

ണ്ടു, ആ സ്ഥലമാഹാത്മ്യവും സിമ്മനാരികെട്ടിടവും അവക്കു അനുഭവബോദ്ധ്യമായിരിക്കണം. ഏതുകൊണ്ടു നോക്കിയാലും ആലുവായെ തിരുവിതാംകൂറിന്റെയും വടക്കൻ ഇടവകകളുടെയും കേന്ദ്രസ്ഥാനമായി വിചാരിക്കപ്പെടാം.

ഏതുസ്ഥിതിയിലിരിക്കുന്നയാളിനു ശീതോഷ്ണാവസ്ഥ സുഖകരമായിരിക്കുന്ന വേറൊരു സ്ഥലം ആലുവായല്ലാതെ ഈ തിരുവിതാംകൂറിൽ കാണപ്പെടുകയില്ലാ. വടക്കരുടെ ഉപയോഗത്തിന്നായി, ഒരു സിമ്മനാരിവേണമെങ്കിൽ അതു ആലുവായിലാണു സ്ഥാപിക്കപ്പെടേണ്ടതു എന്നുള്ള സമുദായാംഗങ്ങളുടെ ഐക്യകണ്ഠേനയുള്ള അഭിപ്രായമായിരിക്കാനെ തരമുള്ളു. അതു മാത്രമല്ലാ ദൈവനിശ്ചയപ്രകാരം സിമ്മനാരിക്കായി, തിരിഞ്ഞെടുക്കപ്പെട്ട സ്ഥലവും ആലുവായാണു.

ആലുവായെ സംബന്ധിച്ച, ആക്കെങ്കിലും എന്തെങ്കിലും ഒരു ദോഷാരോപണം ചെയ്യാനുണ്ടെങ്കിൽ; ആയതു നമ്മുടെ ജനങ്ങൾ അവിടെ ചുരുക്കമാണെന്നമാത്രമെയുള്ളു. ഇതു വാസ്തവംതന്നെ; എന്തായാലും ആലുവായിക്കു സമീപെയുള്ള അങ്കമാലി, അകപ്പറമ്പു, വെങ്ങോല, പള്ളിക്കര, പെരുമ്പാവൂർ, തുരുത്തിപ്പള്ളി. ഈ പള്ളിക്കാരുടെ സാമീപ്യംമൂലം, ഈ കുറവും പരിഹരിക്കപ്പെടാവുന്നതാണ്. ഇങ്ങിനെയെല്ലാംകൊണ്ടും പ്രധാനപ്പെട്ട ഒരു സ്ഥലത്താണു ആലുവാസിമ്മനാരി സ്ഥാപിക്കപ്പെട്ടിരിക്കുന്നതു.

സിമ്മനാരി കെട്ടിടവും അതിനു ചിലവായ സംഖ്യയും പരിശോധിക്കുന്നതായാൽ, ഭാരവാഹികൾ എത്ര പ്രയാസപ്പെട്ടാണു ഇത്രയൊക്കെ സാധിപ്പിച്ചതെന്നു മനസ്സിലാക്കാവുന്നതാണു.

ഒരു പള്ളിക്കൂടത്തിന്റെ മാഹാത്മ്യം, കെട്ടിടത്തിന്റെ ഭംഗിയെ ആശ്രയിച്ചല്ലാ. അതിലെ പഠിത്വത്തിന്റെ സ്ഥിതിയെ ആശ്രയിച്ചിരിക്കുമെന്നുള്ളതു എത്രക്കു വാസ്തവമായിട്ടുള്ളതാണു. കഴിഞ്ഞ മകരമാസത്തിൽ ആലുവായിൽ കൂടിയ, യോഗക്കാർ സിമ്മനാരിയിൽ സുറിയാനി, ഇംഗ്ലീഷ, പഠിത്വങ്ങൾ ഉടൻ തന്നെ ആരംഭിക്കണമെന്നു നിശ്ചയിച്ചതായി അറിയുന്നു.

എന്നാൽ ഇതുവരെയും യാതൊരു പഠിത്വവും അതിൽ തുടങ്ങിയതായി കേൾക്കുന്നില്ലാ. ഇതിനുള്ള കാരണം അങ്കമാലി ഇടവകയിലുൾപ്പെട്ട പള്ളിക്കാർ തങ്ങളുടെ സന്തതികളുടെ ഭാവിയായ ഗുണത്തെ ആഗ്രഹിക്കാതെയിരിക്കുന്നതുതന്നെ. ആലുവാസിമ്മനാരി ഒരു നല്ല സ്ഥിതിയിൽ, ആയിക്കാണുന്നതുതന്നെ തന്റെ ജന്മോദ്ദേശമെന്നു വിചാരിച്ചു ടി. സിമ്മനാരിക്കുവേണ്ടി കൊച്ചുപൌലൂസ റമ്പാച്ചൻ ചെയ്യുന്ന പരിശ്രമങ്ങൾ സ്തുത്യാർഹമായിരിക്കുന്നുവെന്നു ഞാൻ പറയുന്നതു തന്നെ അനാവശ്യമായിരിക്കാം. അദ്ദേഹത്തിന്റെ പ്രയത്നം ഇല്ലായിരുന്നുവെന്നു വരികിൽ ഈ സിമ്മനാരി ഇപ്പോൾ ആലുവായിൽ ഉണ്ടാകയില്ലായിരുന്നു.

യാതൊരു കാര്യവും ഈ ലോകത്തിൽ നടത്തുന്നതിനു പണമില്ലാതെ കഴിയുന്നതല്ലല്ലോ. ഇനി എല്ലാവരുംകൂടി ശ്രമിക്കേണ്ടതു ഒരു മുതൽശേഖരം സിമ്മനാരിക്കുണ്ടാകുന്നതിന്നാണു.

പള്ളിക്കാർ സമ്മതിച്ചിട്ടുള്ള സംഖ്യകൾ; പൂർണ്ണമായി കൊടുക്കുന്നതായാൽ ഒരു മുതൽ ശേഖരവും ഉണ്ടാകുന്നതാണ്. ആലുവാസിമ്മനാരിക്കു ഒരു മുതൽ ശേഖരമുണ്ടാകുകയും വടക്കർ തങ്ങളുടെ കുട്ടികളെ ആലുവായിക്കു അയച്ചു പഠിപ്പിക്കുകയും ചെയ്യുന്നതായാൽ, ആലുവായുടെ വടക്കരുടെ കഷ്ടകാലം ഒട്ടൊക്കെ തീരുമെന്നു വിചാരിക്കാം.

പൊതുജനങ്ങൾ മുതൽ ശേഖരത്തിൽ കുറെ വൈമനസ്യം കാണിക്കുന്നതായാലും, വിദ്യാഭ്യാസത്തിന്റെ അഭാവംമൂലം വടക്കർക്കുണ്ടായിരിക്കുന്ന അധോഗതിയെ കണ്ടറിയുന്ന ഇപ്പോഴത്തെ മാതാപിതാക്കൾ തങ്ങളുടെ കുട്ടികളെ അയക്കാതെയിരിക്കയില്ലെന്നു വിശ്വസിക്കാം.

“കാലാനുസൃതങ്ങളായ പഠിപ്പില്ലായ്മയാൽ, വർത്തമാനകാലത്തിൽ അധോഗതിയെ പ്രാപിച്ചുവരുന്ന വടക്കർ” എന്നൊരവസരത്തിൽ മിസ്റ്റർ കെ. സി. മാമ്മൻ മാപ്പിള അവർകൾ ഇടവകപത്രികയിൽ എഴുതിയിരുന്നതു വടക്കരെ! നിങ്ങൾ ഓക്കുന്നില്ലയൊ? നമ്മുടെ പഠിപ്പില്ലായ്മമൂലം നമുക്കു പററിയ അധോഗതിയെപ്പററി ഞാൻ വിസ്തരിച്ചു വേറൊരവസരത്തിൽ എഴുതികൊള്ളാമെന്നു വിചാരിക്കുന്നു.

ഏതായാലും ആലുവാസിമ്മനാരി കെട്ടിടം ഈ സ്ഥിതിയിൽ ഇരിക്കാതെ നാമധേയപള്ളിക്കൂടമായിട്ടല്ലാ, വാസ്തവത്തിൽ പഠിത്തം നടക്കുന്ന ഒരു പള്ളിക്കൂടമാക്കിത്തീർക്കുന്നതിന്നു അങ്കമാലി ഇടവകയിലുൾപ്പെട്ട പള്ളിക്കാർ പ്രത്യേകം ശ്രമിക്കണമെന്നുമാത്രം പറഞ്ഞു ഈ വിഷയം അവസാനിപ്പിക്കുന്നു. ഇനി പിറവം സിമ്മനാരിയുടെ തല്ക്കാല സ്ഥിതിയെപ്പറ്റിയും രണ്ടുവാക്കു പറഞ്ഞു ഈ ലേഖനം അവസാനിപ്പിക്കട്ടെ. പിറവം സിമ്മനാരികെട്ടിടത്തിന്റെ പണി മിക്കവാറ്റും പൂർത്തിയാകയും രണ്ടു മൂന്നു കൊല്ലംമുമ്പെ പഠിത്തം തുടങ്ങുകയും ചെയ്തു. പഠിത്തം തുടങ്ങിയതു മുതൽ അഭിവൃദ്ധിയുടെ ലക്ഷണം കാണേണ്ടതിന്നു പകരമായി, അധോഗതിക്കുള്ള ലക്ഷണങ്ങളാണു കണ്ടുതുടങ്ങിയതു. ഇപ്പോൾ വളരെ താണ സ്ഥിതിയിൽ എന്നുപറഞ്ഞാൽ കെട്ടിടംമാത്രം ശേഷിച്ചിരിക്കുന്നുവെന്നാണു അറിയുന്നതു. ഇതിന്നുള്ള കാരണം ഭാരവാഹികളുടെ ഉത്സാഹക്കുറവൊ, മടിയൊ മൂലം സംഭവിച്ചതല്ലാ ഗ്രാന്റുകൊടുക്കാമെന്നു സമ്മതിച്ചിട്ടുള്ള പള്ളിക്കാരുടെ ഉദാസീനതയും മടിയും ആണു.

ഇങ്ങിനെ വടക്കെദേശത്തെ രണ്ടു സിമ്മനാരികളും ആയിത്തീർന്നിരിക്കുന്നതു, വടക്കർക്കു പൊതുവെ അപമാനകരമാണെന്നു വിശേഷിച്ചു പറയേണ്ടല്ലോ. ഒരു വടക്കനായിരിക്കുന്ന ഞാൻ ഇതെഴുതുന്നതിന്നുതന്നെ ലജ്ജിക്കുന്നുവെങ്കിലും ഈ ലേഖനം നമ്മുടെ വടക്കർക്കു കുറെ ഉത്സാഹവും താല്പര്യവും ഉണ്ടാകണമെന്നുള്ള ഏക ഉദ്ദേശം മാത്രമാണു എന്റെ ലജ്ജയെ നീക്കുന്നതു. ഇനിയെങ്കിലും പൊതുവെ വടക്കർ ഈ വിഷയത്തിൽ, ഒരുണർവ്വുണ്ടായി ശരിയായവിധം ഈ രണ്ടു പള്ളിക്കൂടങ്ങളും നടത്തിക്കൊണ്ടുപോകുന്നതിന്നു സർവ്വശക്തന്റെ സഹായത്തെ അപേക്ഷിച്ചുംകൊണ്ടു അവസാനിപ്പിക്കുന്നു.

---

## എന്റെ കാര്യം.

ഞാൻ ഞാൻതന്നെയാണെന്നു ഞാൻ പറഞ്ഞാൽ പോരായെന്നാണ് താരക പിന്നെയും പിന്നെയും പറയുന്നതു. എന്നെസംബന്ധിച്ചു ഞാൻ പറയാനുള്ളതു പറഞ്ഞുകഴിഞ്ഞു. വിശ്വസിക്കാൻ മനസ്സില്ലെങ്കിൽ വേണ്ടാ. വിശ്വസിപ്പിക്കണമെന്നു എനിക്കാവശ്യവുമില്ല. അതേസംബന്ധിച്ചു ഞാൻ ഇനി ഒന്നും പറവാൻ നിശ്ചയിച്ചിട്ടുമില്ല.

ഇടവകപ്പത്രിക പുറപ്പെടുവിച്ച രാജി ആലോചന "മാർത്തോമ്മാസമുദായ"ത്തിൽ അനേകരുടെ ആലോചനയ്ക്കു വിഷയീഭവിച്ചു എന്നു ഞാൻ എഴുതിയതു തെറ്റാണെന്നു മിത്രം ഇപ്പോൾ പറയുന്നു. ഇങ്ങനെ ഒരാലോചന "ഈ സമൂഹത്തിനു" ഉണ്ടായിട്ടില്ലന്നു വികാരി ജെനറാൾ താരകയിൽ എഴുതിയിരിക്കുന്നു. മിസ്റ്റർ പി. ജെ. വറുഗീസ ബി. എ. ബി.എൽ, മിസ്റ്റർ കെ. എൻ. അയിപ്പ ബി. എ. ഇവർ ഈ അഭിപ്രായത്തെ താങ്ങി എഴുതിയിട്ടുണ്ടെന്നു താരക പറകയും ചെയ്യുന്നു. "സമൂഹം" പൊതുവായൊ പരസ്യമായൊ യോഗം കൂടി ആലോചന നടത്തിയിട്ടില്ലന്നു പറയുന്നതിൽ എനിക്കു തർക്കമില്ല. സമൂഹത്തിലെ പല അംശങ്ങളുടെ ആലോചനയ്ക്കു അതു വിഷയമായിത്തീർന്നു എന്നാണു ഞാൻ പറഞ്ഞതു. അതിലേക്കു മിസ്റ്റർ പി. ജെ. വറുഗീസ അവർകളെ തന്നെ ഞാൻ സാക്ഷിയാക്കുന്നു. രാജിയെ സംബന്ധിച്ചു പത്രികയിലെ ഉപന്യാസങ്ങൾ കണ്ടശേഷം ഇതു തനിക്കു ഒരാലോചനാവിഷയമാണെന്നർത്ഥം വരുന്നവിധത്തിൽ വല്ലതും അദ്ദേഹം കോട്ടയത്തു ഒരു സ്കൂൾമാസ്റ്ററോടു പറഞ്ഞിട്ടുണ്ടൊ ഇല്ലയൊ എന്നു പറയട്ടെ. പത്രസ്ഥലം അതിക്രമിക്കാതിരിപ്പാൻ വേണ്ടി ഈ ഒരു സാക്ഷികൊണ്ടു ഞാൻ തല്ക്കാലം തൃപ്തിപ്പെടുന്നു.

പി. കെ. കൊച്ചുമത്തായി.

## സൂചനകൾ.

വലിയ തിരുമനസ്സുകൊണ്ടു ഈ മാസം (സുറിയാനി കണക്കിനു) ൧൮-ാം ൹ കോട്ടയത്തു എഴുന്നെള്ളി സിമ്മനാരിയിൽ താമസിച്ചുവരുന്നു. വളരെ നാളായി കാണാതിരുന്ന ആ തിരുമുഖം കാണ്മാനും കൈ മുത്താനും ഇടയായതിൽ അവിടത്തെ പ്രിയമക്കൾക്കുള്ള സന്തോഷം അവൎണ്ണനീയമാണെന്നല്ലാതെ വിസ്തരിച്ചുപറയാൻ പ്രയാസം.

❖ ❖ ❖

പാത്രിയൎക്കീസു ബാവാ തിരുമനസ്സിലേക്കു പതിവുള്ള റീശ്ശീസാ അയക്കാനായും മറ്റും നി. വ. ദി. ശ്രീ. മാർ ഈവാനിയോസു മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടു കോട്ടയത്തു എഴുന്നെള്ളി വലിയ തിരുമേനിയോടു കൂടെ താമസിച്ചുവരുന്നു.

❖ ❖ ❖

മരണം—നീലംപേരൂർ പള്ളി ഇടവകയിൽ ദി. ശ്രീ. കാട്ടിത്ര കുറിയാക്കോസ് കത്തനാർ അവർകൾ ഈ മാസം ൧൭-ാം ൹ കൎത്താവിൽ നിദ്ര പ്രാപിക്കയും റെമ്പാന്മാർ പട്ടക്കാർ മുതലായ അനേകം വൈദീകന്മാരുടെ സാന്നിദ്ധ്യത്തോടും അനേകായിരം ക്രിസ്ത്യാനികളുടെ കണ്ണുനീരോടും കൂടി അടുത്ത ദിവസം ശവസംസ്കാരം ചെയ്യപ്പെടുകയും ചെയ്തു എന്നുള്ള വൎത്തമാനം അത്യന്തം വ്യസനത്തോടു കൂടെ പ്രസ്താവിച്ചുകൊള്ളുന്നു. ദുൎമ്മാൎഗ്ഗികളുടെ നേൎക്കു ഒരു കോടാലിയും സന്മാൎഗ്ഗികൾക്കു ഒരു പരിചയുമായിരുന്ന ഈ വന്ദ്യ പട്ടക്കാരന്റെ മരണം സഭയ്ക്കു ഒരു വലിയ നഷ്ടമാണെന്നു പറയാതിരിപ്പാൻ പാടില്ല. വിശ്വാസികൾ ഇദ്ദേഹത്തിനുവേണ്ടി പ്രാൎത്ഥിക്കണമെന്നു ഓൎപ്പിച്ചുകൊള്ളുന്നു.

❖ ❖ ❖

ഒരു പുതിയ സണ്ഡേസ്കൂൾ—കുറത്തു തുമ്പമൺ ഗ്രാൻറുപള്ളിക്കൂടത്തിൽ ദിവ്യശ്രീ. പുലിമുഖത്തു ഗീവൎഗ്ഗീസുശെമ്മാശനവൎകളുടെ ഉത്സാഹത്താൽ ഒരു പഠിത്വം ആരംഭിക്കയും ഇപ്പോൾ നാലു ക്ലാസുകളിലായി അമ്പതിൽ ചില്വാനം കുട്ടികൾ ഉള്ളതായും മൂന്നു വാദ്ധ്യാന്മാരെ നിശ്ചയിച്ചിരിക്കുന്നതായും അറിയുന്നതിൽ സന്തോഷിക്കുന്നു.

❖ ❖ ❖

മാമ്മൻ ഉപദേശി എന്നു പേരായി ഒരാൾ ഈയിടെ തെക്കെ ദിക്കുകളിൽ പ്രസംഗങ്ങൾ നടത്തുകയും കേൾവിക്കാരിൽ വലിയ ഇളക്കങ്ങളും ചാട്ടങ്ങളും ഉണ്ടാകയും ചെയ്യുന്നതായി അറിയുന്നു. പരിശുദ്ധാത്മാവിനെ പിടിച്ചിറക്കികൊണ്ടുവരുവാനും രോഗികളെ സുഖപ്പെടുത്താനും ഇയാൾക്കു ശക്തിയുണ്ടെന്നാണ ജനസംസാരം. ഇതേവരെ രോഗികളിൽ ആരും സുഖപ്പെട്ടതായി കാണുന്നില്ല. മിന്നാമിന്നി എന്നു സാധാരണ പറയാറുള്ള ചെറിയ പ്രാണികളിൽ ഒന്നു മന്മലിൽ പറന്നിരുന്നതു കണ്ടു പരിശുദ്ധാത്മാവിറങ്ങിയതായി ഒരു സ്ഥലത്തുവെച്ചു ഘോഷിച്ചപ്രകാരവും കേൾക്കുന്നു. രക്ഷാപ്രസംഗികൾക്കു സാധാരണ കാണാറുള്ള ഒരു വിശേഷം ഈ ഉപദേശിക്കും ഉണ്ടെന്നറിയുന്നു. ഡെവീഡ് ഈ നാട്ടിൽ പ്രസംഗിച്ചപ്പോൾ അനേകം രോഗികളേയും കുരുടന്മാരെയും സുഖപ്പെടുത്തിയെന്നു അവൻ അമ്മെറിക്കായിൽ ചെന്നു പ്രസംഗിച്ചതായി അമ്മെറിക്കാ പത്രങ്ങളിൽ ആയിടയ്ക്കു വായിച്ചുകാണുകയുണ്ടായി. രോഗികളെ സുഖപ്പെടുത്താൻ ശക്തനെന്നു ഭാവിച്ച ആ വിദ്വാൻ കടശി വ്യഭിചാരക്കുറ്റത്തിൽ അകപ്പെട്ടു. വെളിക്കിറങ്ങാൻ ലജ്ജിക്കേണ്ടിവന്നു. നമ്മുടെ മാമ്മൻ ഉപദേശിയും പ്രസംഗിക്കുമ്പോൾ മറ്റു സ്ഥലത്തു നടന്ന സംഭവങ്ങളെ പൊലിപ്പിച്ചും കള്ളം കൂട്ടികെട്ടിയും പറയാൻ സമൎത്ഥനാണെന്നു കേൾക്കുന്നു. മാന്യനായ ഒരു യാക്കോബായക്കാരന്റെ ഭാൎയ്യ മറ്റു പല സ്ത്രീകളോടു കൂടി തിരുവല്ലായിൽവെച്ചു ഉപദേശിയുടെ പ്രസംഗം കേട്ടു മനസ്സിളകി അദ്ദേഹത്തിന്റെ മുമ്പിൽ മുട്ടുകുത്തി അനുഗ്രഹം വാങ്ങി എന്നു ഒരു വെടി മാരാമണ്ണ യോഗത്തിൽ പൊട്ടിച്ചതിനെക്കുറിച്ചു ആ സ്ത്രീയുടെ അടുത്ത ചാൎച്ചക്കാരൻ എഴുത്തുമൂലം സമാധാനം ചോദിച്ചിട്ടു മറുപടി കൊടുത്തിട്ടില്ലെന്നു കേൾക്കുന്നു. വരുന്നവന്റെ പിന്നാലെയെല്ലാം ഓടിയെത്തുകയും തുള്ളുകയും

ചാട്ടകയും ചെയ്യുന്നതിന്റെ ആബദ്ധ്യം മനസ്സിലാകാത്ത സാധുക്കൾ ഇന്നും ഉണ്ടല്ലൊ എന്നോക്കുമ്പോൾ അതിശയിക്കാതിരിപ്പാൻ പാടില്ല. അഞ്ചരയുടെ ഊഷ്മിതകാലത്തെ തുള്ളലിന്റേയും ചാട്ടത്തിന്റേയും ഫലം അനുഭവിച്ചറിഞ്ഞിട്ടുണ്ടല്ലൊ.

ഒരു ചോദ്യം—പത്രാധിപർ സാറവർകളോ മാന്യവായനക്കാരൊ താഴെ പറയുന്ന സംശയത്തിനു സമാധാനം തരുമെന്നു വിശ്വസിക്കുന്നു.

൧൦-ാമാണ്ടു മലയാളത്തു വന്നിരുന്ന വിശുദ്ധ പാത്രിയക്കീസ് ബാവാ തിരുമനസ്സുകൊണ്ടു താൻ ഇരുന്ന പള്ളികളിൽ ഒരു മദ്ബഹായിൽതന്നെ ഉണ്ടായിരുന്ന മൂന്നു ത്രോണോസുകളിൽ പാൎശ്വങ്ങളിലുണ്ടായിരുന്ന ത്രോണോസുകൾ രണ്ടും വെട്ടിപ്പൊളിപ്പിച്ചു കളഞ്ഞതായി നാം അറിയുന്നു. ഇങ്ങിനെ വെട്ടിപ്പൊളിപ്പിച്ചു കളഞ്ഞ ത്രോണോസുകളിരുന്ന സ്ഥാനത്തു മേശയിട്ടു മൂന്നിന്മേൽ കുൎബ്ബാന ചൊല്ലാമോ?.

വിധേയൻ.

പാടില്ല. ഇ. പ. പ.

## ഒരു ലേഖനം.

### ദുഷ്ടിവല്ലഭൻ.

സുറിയാനി വൈദികന്മാരിൽ വച്ചു ഇദംപ്രഥമമായി, എം. എ. പരീക്ഷാവിജയിയായിതീൎന്ന ദിവ്യശ്രീ. "പി. റ്റി. ഗീവറുഗീസു ശെമ്മാശ്ശൻ" അവർകളെ അനുമോദിക്കേണ്ടതു, സമുദായത്തിന്റേയും, പ്രത്യേകാൽ ഓരോരുത്തരുടേയും ധൎമ്മമാണെന്നു വിശേഷ്യാ പറയേണ്ടതല്ലല്ലോ. തന്നിമിത്തം പല പള്ളിക്കാരും ഈ കാൎയ്യത്തിൽ അതിതാല്പൎയ്യത്തോടെ പ്രവൃത്തിച്ചതും, പ്രവൃത്തിച്ചു വരുന്നതും, കഴിഞ്ഞ മാസത്തിൽ തന്നെ ബ: ചെങ്ങന്നൂർ പള്ളിക്കാർ അദ്ദേഹത്തെ അഭിനന്ദിക്കയും, തങ്ങളുടെ സന്തോഷാധിക്യത്തിന്റെ ഫലമായി ഒരു സ്വൎണ്ണ ഇടക്കെട്ടു സമ്മാനിക്കയും ചെയ്തതും അറിയാത്തവർ അധികം ഉണ്ടെന്നു തോന്നുന്നില്ല. സമുദായം ഒരുമിച്ചും ഈവണ്ണം പ്രവൃത്തിക്കുന്നതിനായി ശ്രമിച്ചു വരുന്നുമുണ്ടു. 'സ്വദേശസ്നേഹം' 'സ്വജാതിസ്നേഹം' 'സ്വമതസ്നേഹം' ഈ മൂന്നിനും ഒന്നുപോലെ അവകാശികളായിരിക്കുന്നവർ എന്നുമാത്രമല്ല, മുമ്പിട്ടു നില്ക്കേണ്ടിയവരായ മാവേലിക്കര ഇടവകക്കാർ, ഈ മഹാനുഭാവൻ പരിക്ഷയിൽ ജയിച്ചിട്ടു ഏകദേശം ഒരു വത്സരത്തോളം ആകാറായിട്ടും, മേൽ പറഞ്ഞ കാൎയ്യത്തിൽ യാതൊരു ശ്രമവും ചെയ്യുന്നില്ലെങ്കിൽ ആയതു ഏററവും ശോചനീയവും ലജ്ജാവഹവും ആയ ഒരു സംഗതിതന്നെ!.

വൈദീകവൎഗ്ഗത്തിൽ ഇപ്രകാരമുള്ള ഒരാൾ ഉണ്ടായിരിക്കുന്നതു, തങ്ങൾക്കു അത്യന്തം അഭിമാനഹേതുകമാണെന്നു വിചാരിച്ചു, ആ ഇടവകയിലെ വന്ദ്യപുരോഹിതന്മാർ എങ്കിലും ഉദ്യമിക്കേണ്ടതായിരുന്നില്ലയോ?.

സ്വജാതിയെങ്കിലും സ്വമതത്തിൽ ഉൾപ്പെടാത്ത "ഒരാളിനെ" ബഹുമാനിക്കുന്നതിനു, തെക്കൊരു പള്ളിക്കാർ എത്ര പണം വ്യയം ചെയ്തു. ഇതോ അപ്രകാരവുമല്ലല്ലോ!!.

മുമ്പു ഒരവസരത്തിൽ ലോൎഡുബിഷോപ്പവൎകളുടെ അദ്ധ്യക്ഷതയിൻകീഴിൽ ഒരു യോഗം കൂടി അദ്ദേഹത്തെ അവിടെവച്ച്, അഭിനന്ദിച്ചതായി അറിയുന്നെങ്കിലും ആയതു ഇടവകക്കാരുടേതല്ലായിരുന്നു. ആ സ്ഥിതിക്കു അതു ഇതിനൊരു ബാധകമായി വരുന്നതുമല്ല.

അതിനാൽ ഈ കാൎയ്യത്തിൽ ഇനിയും ഔദാസീന്യം വിചാരിച്ചും ഒട്ടുംതന്നെ കാലതാമസം വരുത്താതെ മററുള്ളവർ ചെയ്തിട്ടുള്ളതിനെക്കാൾ വിശിഷ്ടവും, ഉത്തമവും ആയ വിധത്തിൽ ആ ഇടവകക്കാരും പ്രവൃത്തിച്ചുകാണ്മാൻ ആഗ്രഹിക്കയും, ഏതദ്വിഷയത്തിലേക്കു ഭാരവാഹികളോടു പ്രത്യേകം ഗുണദോഷിക്കയും ചെയ്യുന്നു.

മാവേലിക്കരക്കാരൻ.